കൊച്ചി തിരുവിതാംകൂർ

മഹായിടവകയുടെ

൧൯൫൪-ലേക്കുള്ള

റിപ്പോർട്ട്

# കൊച്ചിതിരുവിതാംകൂർ മഹാഇടവകയുടെ ൧൯൩൮ മുതൽ ൧൯൪൧ വരെയുള്ള റിപ്പോർട്ട്

## അദ്ധ്യായം ൧.

### പൊതുക്കാര്യങ്ങൾ

പുതിയ ഭരണഘടനാനന്തരം തെരഞ്ഞെടുക്കപ്പെട്ട രണ്ടാമത്തെ ഡയോസിസൻ കൌൺസിലിന്റെ പ്രവർത്തനകാലമായ മൂന്നു വർഷത്തെയാണ് ഈ റിപ്പോർട്ട് പരാമർശിക്കുന്നത്. ഈ പുതിയ കൌൺസിൽ തെരഞ്ഞെടുപ്പോടുകൂടി മഹാഇടവകയൊട്ടുക്കു പുതിയ കമ്മിററികളും, ബോർഡുകളും രൂപവൽക്കരിക്കപ്പെട്ടു എന്നുള്ളതുകൊണ്ട് ഈ റിപ്പോർട്ടുകാലത്തിനു പ്രത്യേകപ്രാധാന്യം സിദ്ധിക്കുന്നുണ്ട്.

ദാരുണമായ സാമ്പത്തികാധഃപതനവും, തൊഴിലില്ലായ്മയുംമൂലം ബാഹ്യമായി മഹാഇടവകയ്ക്കു് ഈ കാലഘട്ടം വളരെ പ്രയാസമുള്ള ഒന്നായിരുന്നു. ഇവിടങ്ങളിലെ മുഖ്യോൽപന്നമായ നാളികേരത്തിന്റെ വില മഹായുദ്ധത്തിനു മുമ്പുണ്ടായിരുന്ന ൧൦ രൂപായിൽനിന്നും കുറഞ്ഞു ൨൫ മുതൽ ൩൫ വരെ വ്യത്യാസപ്പെട്ടുകൊണ്ടിരുന്നു. കൂടാതെ ൧൯൩൮-ൽ ആവിർഭവിച്ച ചില രാഷ്ട്രീയപരിഷ്കാരങ്ങളിൽ അസംതൃപ്തി പ്രകടിപ്പിച്ചും നിയമസഭകളിൽ തങ്ങൾക്കു ന്യായമായ പ്രാതിനിധ്യം കിട്ടണമെന്നു വാദിച്ചും ക്രിസ്ത്യാനികളുൾപ്പെട്ട ചില ന്യൂനപക്ഷസമുദായക്കാർ ഒരു രാഷ്ട്രീയപ്രക്ഷോഭണം ആരംഭിച്ചു. ഈ അഭിപ്രായഭേദം അല്പം സാമുദായികവിദ്വേഷത്തിനു കാരണമാക്കിയിട്ടുണ്ട്. നിർഭാഗ്യവശാൽ തിരുവിതാംകൂറിലെ ക്രിസ്ത്യാനികൾ ഒരു പ്രത്യേകസമുദായമായി വേർതിരിഞ്ഞു നില്ക്കുന്നതിനു നിർബ്ബന്ധിതരായിരിക്കുകയാണ്. ഈ ദുഷിച്ച സാമുദായികമനോഭാവത്തിന് ഒരു വിരാമം ഇടുന്നതിനു സമയം ഇതുവരെയും ആസന്നമായിട്ടില്ലെന്നു തോന്നുന്നു. എന്നാൽ ക്രൈസ്തവമനോഭാവത്തിലും, ന്യായമായ മാർഗ്ഗങ്ങളിലുംകൂടി രാഷ്ട്രീയകാര്യങ്ങളിൽ ഉചിതമായ പെരുമാററം ക്രിസ്ത്യാനികൾ ആവശ്യപ്പെടുന്നതു ക്രിസ്തീയപ്രമാണങ്ങൾക്കു വിരുദ്ധമാണെന്നു അഭിപ്രായപ്പെടുവാൻ നിവൃത്തിയില്ല. രാഷ്ട്രീയമായ അകൽച്ച ക്രൈസ്തവധർമ്മമല്ല. തനിക്കായിട്ടുതന്നെയും, താനുൾപ്പെട്ടുനില്ക്കുന്ന സമുദായത്തിനുവേണ്ടിയും, രാജ്യകാര്യങ്ങളിൽ ന്യായമായ ചുമതലകൾ ആവശ്യപ്പെടുവാൻ ഒരു ക്രിസ്ത്യാനിക്കു അവകാശമുണ്ട്. എന്നാൽ ക്രൈസ്തവലക്ഷ്യം അവകാശങ്ങളിലല്ല, കർത്തവ്യങ്ങളിലത്രെ സ്ഥിതിചെയ്യുന്നതു്.

൧൯൪൧ ഏപ്രിൽമാസത്തിൽ കൊച്ചിമഹാരാജാവു സർ രാമവർമ്മ തിരുമനസ്സുകൊണ്ടു നാടുനീങ്ങുകയും, അനന്തരം ഇപ്പോഴത്തെ രാമവർമ്മ മഹാരാജാവുതിരുമേനി സ്ഥാനാരോഹണം ചെയ്യുകയും ചെയ്തു.

കൊച്ചിസംസ്ഥാനത്തെ തീവണ്ടിപ്പാത വീതികൂട്ടി പരിഷ്കരിച്ചു. കൊച്ചീത്തുറമുഖത്തിന്റെ ഉപാന്ത്യഘട്ടപ്പണി പൂർത്തിയാക്കി. സമുദ്രസഞ്ചരണംചെയ്യുന്ന ആവിക്കപ്പലുകൾക്കും, യുദ്ധക്കപ്പലുകൾക്കും തുറമുഖത്തു പ്രവേശിക്കുന്നതിനു ഇപ്പോൾ സൌകര്യമുണ്ട്. തന്മൂലം കൊച്ചി, എറണാകുളം ഈ പട്ടണങ്ങളും പരിസരപ്രദേശങ്ങളും ആസന്നഭാവിയിൽ വളരെ അഭിവൃദ്ധിപ്പെടുമെന്നു പ്രതീക്ഷിക്കാം.

തിരുവിതാംകൂറിലെ യാക്കോബായസുറിയാനിസമുദായത്തിലുണ്ടായിരുന്ന ഭിന്നിപ്പു തുടൎന്നുപോന്നു. ഉഭയകക്ഷികളുടെയും നായകന്മാർ നിൎയ്യാതരായി. അന്ത്യോക്യാ പാത്രിയൎക്കീസായ മോറാൻ മാർ ഇഗ്നാത്യോസ് തൃതീയൻ തിരുവിതാംകൂർ സന്ദൎശനാവസരത്തിൽ ൧൯൩൩ ഫെബ്രുവരി ൧൨-നു ഓമല്ലൂർവെച്ചും, മലങ്കര മെത്രാപ്പോലീത്തായായ മാർ ദിവന്ന്യാസ്യോസ് ൧൯൩൪ ഫെബ്രുവരി ൨൩-നു കോട്ടയത്തുവെച്ചും കാലംചെയ്തു. പാത്രിയൎക്കീസ്‌സ്ഥാനത്തേക്കു മോറാൻ മാർ ഇഗ്നാത്യോസ് എഫ്രയിം അവർകളും, കതോലിക്കാസ്ഥാനത്തേക്കു മോറാൻ മാർ ബസ്സേലിയോസ്സ് അവർകളും അവരോധിക്കപ്പെട്ടു. സഭയിൽ സമാധാനം പുനഃസ്ഥാപിക്കുന്നതിനു വേണ്ട ആലോചനകൾ നടത്തുന്നതിനായി ൧൯൩൪ ജൂൺമാസത്തിൽ കാതോലിക്കാബാവാ പാത്രിയൎക്കീസിന്റെ സിംഹാസനസ്ഥാനമായ ഹോംസിലേക്കു പുറപ്പെട്ടു. ആലോചനകൾ വിഫലീഭവിക്കയും അദ്ദേഹം ഒക്ടോബർ മാസത്തിൽ തിരികെ പോരുകയും ചെയ്തു. ഈ ഭിന്നത ശാശ്വതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നതിനു ഇപ്പോഴും ചില കാരണങ്ങളില്ലാതില്ല.

നമ്മുടെ സഭയും മാൎത്തോമ്മാസഭയുമായി ഇതുവരെയുണ്ടായിരുന്ന മൈത്രിക്കു "അന്യോന്യസംസൎഗ്ഗ"ത്തിന്റെ കുറവുണ്ടായിരുന്നു. ൧൯൩൨ സെപ്റ്റംബർമാസത്തിൽ തിരുവല്ലാവെച്ചു രണ്ടു സഭകളുടെയും പട്ടക്കാൎക്കായി നടത്തിയ ധ്യാനയോഗത്തിൽ സംബന്ധിച്ച ഒരു നൂറോളം പട്ടക്കാർ ധ്യാനയോഗത്തിൽവെച്ചു അവൎക്കുണ്ടായ സന്തോഷകരമായ ആത്മീയക്കൂട്ടായ്മയെ ഓൎത്തും, അന്യോന്യസംസൎഗ്ഗംമൂലം പരസ്പരമൈത്രിയെ ശാശ്വതീകരിക്കാത്തതിനെപ്പററി ഖേദിച്ചും, പ്രകൃതിക്കു ചേരാത്ത ഈ തടസ്സം നീക്കിക്കിട്ടണമെന്നു രണ്ടു സഭകളുടെയും മേല്പട്ടക്കാരോടു ഐകകണ്ഠ്യേന അഭ്യൎത്ഥിച്ചു. ഡയോസിസൻ കൌൺസിലും, കൽക്കട്ടായിലെ എപ്പിസ്കോപ്പൽ സൂന്നഹദോസും ഈ അഭിപ്രായത്തെ ആനുകൂല്യത്തോടുകൂടി വീക്ഷിക്കുകയും രണ്ടു സഭകളും തമ്മിൽ ഇതെപ്പററിയുള്ള അഭിപ്രായവിനിമയം ആരംഭിക്കയും ചെയ്തു. തൽഫലമായി കൽക്കട്ടാ മെത്രാപ്പോലീത്താതിരുമേനിയുടെ അനുമതിയോടുകൂടി ൧൯൩൪ ഒക്ടോബർമാസത്തിൽ തിരുവല്ലാവെച്ചു നടത്തിയ ധ്യാനയോഗത്തിൽ വിശുദ്ധസംസൎഗ്ഗം തുടൎച്ചയായ രണ്ടു ദിവസങ്ങളിൽ ഓരോ സഭയുടെയും രീതിയനുസരിച്ചു ആചരിക്കപ്പെടുകയും അവിടെക്കൂടിയിരുന്ന എല്ലാ പട്ടക്കാരും ഇതിൽ സംബന്ധിക്കുകയും ചെയ്തു. ഏകദേശം ഒരു നൂററാണ്ടിലധികമുള്ള സഭാചരിത്രം ഭിന്നിപ്പിന്റെ കഥയായിരിക്കെ മറുവശത്തേക്കുള്ള ഗമനത്തിന്റെ ഓരോ അടയാളവും വിശിഷ്യാ സ്വാഗതയോഗ്യമത്രെ.

തെന്നിൻഡ്യാ ഐക്യസഭയും തെക്കെ ഇൻഡ്യയിലെ മെതോഡിസ്റ്റ്‌സഭയും, നമ്മുടെ സഭയും തമ്മിൽ വിപുലമായ വിധത്തിൽ ഐക്യപ്പെടുന്നതിനു വേണ്ട ആലോചനകൾ നടത്തിക്കൊണ്ടിരുന്നു. ൧൯൩൪ ഏപ്രിൽമാസത്തിൽ തൃശ്ശൂർവെച്ചു ഈ സഭകളുടെ പ്രതിനിധികൾ തമ്മിൽ പ്രയോജനകരമായ ഒരു കൂടിയാലോചന നടത്തി. ഐക്യപദ്ധതിക്കു മഹാഇടവക വിരോധം ഭാവിക്കുന്നില്ലെങ്കിലും, പുരോഗതിയുടെ മാന്ദ്യംകൊണ്ടും, ആലോചനാവിഷയമാക്കിയിരിക്കുന്ന ചില കാൎയ്യങ്ങളുടെ സാങ്കേതികത്വംകൊണ്ടും മഹാഇടവകയും മററു രണ്ടു സഭകളും തമ്മിലു

ള്ള ഭൂമിശാസ്ത്രപരമായ ബന്ധമില്ലായ്മകൊണ്ടും താല്പര്യത്തിനു അല്പം ശൈഥില്യം സംഭവിച്ചിട്ടുണ്ടു്.

സഹോദരീസഭകളുമായുള്ള ബന്ധത്തിൽ കൂടുതൽ മൈത്രീഭാവം ഉണ്ടാകയും, എല്ലാവരും ഒരു പൊതുകാര്യത്തിനായി പ്രവർത്തിക്കുന്നു എന്ന ബോധം വർദ്ധിച്ചുവരികയും ചെയ്യുന്തോറും ഈ പ്രദേശത്തു നമ്മുടെ സഭയുടെ സ്ഥാനമെന്തു് എന്നുള്ള പ്രശ്നം നമ്മുടെ ശ്രദ്ധയെ പ്രത്യേകം ആകർഷിക്കുവാൻ തുടങ്ങുന്നു. ൧൯൩൩ സെപ്തംബർമാസത്തെ ഡയോസിസൻ മാസികയിൽ ഇതുസംബന്ധിച്ചു രസകരമായ ഒരുപന്യാസം പ്രസിദ്ധപ്പെടുത്തിയിരുന്നു. ഭാവിയിൽ സംസൃഷ്ടമാകാവുന്ന ഒരു ഐക്യകേരളസഭ മാത്രം നിലനിൽക്കുകയും മററുസഭകൾ കാലക്രമേണ അതിൽ ലയിക്കുകയും ചെയ്യണമെന്നു ആഗ്രഹിക്കുകയും ഉദ്ദേശിക്കുകയും ചെയ്യുകയല്ല; നേരെമറിച്ചു് ഓരോ സഭയുടെയും വ്യക്തിത്വവും ജീവനും പാലിക്കുന്നതോടുകൂടെ ശ്രേഷ്ഠമായ ഒരൈക്യം സൃഷ്ടിക്കണമെന്നുദ്ദേശിക്കയത്രെ ചെയ്യുന്നതു്. ഈ ലാക്കിനായി മത്സരത്താലൊ വൈരുദ്ധ്യത്താലൊ അല്ല, പ്രത്യുത നമ്മുടെ അഭിപ്രായങ്ങളെ പുരുഷോചിതമായ വിധത്തിൽ പ്രകടിപ്പിച്ചും സഹകരണത്തിനും അന്യോന്യസംസർഗ്ഗത്തിനുമായുള്ള സന്ദർഭങ്ങളെ ഹാർദ്ദമായി ആശ്ലേഷിച്ചുമത്രെ നാം പ്രവർത്തിക്കുന്നതു്. ഈ ഭാവിസഭാസൌധത്തിൻെറ നിർമ്മാണത്തിൽ ആംഗ്ലേയസഭയുമുൾപ്പെടുന്നതിനു ദൈവം നൽകിയിട്ടുള്ള അമൂല്യോപകരണങ്ങൾ സുവിശേഷപരമായ ഉപദേശങ്ങളും ആരാധനയും സുവിശേഷഘോഷണധർമ്മവും ദരിദ്രർ മുതലായ അവശരുടെ സമുദ്ധാരണവും ഇൻഡ്യയിലും പാശ്ചാത്യരാജ്യങ്ങളിലുമുള്ള അകത്തോലിക്കക്രിസ്ത്യാനികളുമായുള്ള സംസർഗ്ഗവുമാണു്. നാം വാങ്ങിക്ക മാത്രമല്ല, കൊടുക്കുകയും ചെയ്യേണ്ടതാണു്.

---

## അദ്ധ്യായം ൨.

### ഇടവകപ്രവർത്തനം

#### ൧. പ്രവർത്തകർ

| | 1931. | 1934. |
|---|---|---|
| പട്ടക്കാർ | | |
| ഇൻഡ്യാക്കാർ | 56 | 51 |
| യൂറോപ്യന്മാർ | 5 | 4 |
| ആകെ | 61 | 55 |

| | | |
|---|---|---|
| ഇടവകചാർജ്ജുള്ള ഉപദേശിമാർ | 3 | 5 |
| ഉപഇടവകചാർജ്ജുള്ളവർ | 5 | 5 |
| സഭാചാർജ്ജുള്ളവർ | 333 | 352 |
| ആകെ | 341 | 362 |

| | | |
|---|---|---|
| പരീക്ഷായോഗ്യതയില്ലാത്ത ഉപദേശിമാർ | 135 | 88 |
| ആംഗ്ലേയസഭക്കാരല്ലാത്ത ഉപദേശിമാർ | 16 | 23 |
| സ്കൂൾജോലിയില്ലാത്ത ഉപദേശിമാർ | 29 | 47 |
| ആകെ | 180 | 158 |

| | | |
|---|---|---|
| സ്ത്രീപ്രവർത്തകകൾ—യൂറോപ്യൻ | 6 | 7 |
| ഇൻഡ്യൻ | 9 | 7 |
| ആകെ | 15 | 14 |

താഴെപ്പറയുന്ന പട്ടക്കാർ ജോലിയിലിരിക്കുമ്പോൾ നിര്യാതരായി.

| | | | |
|---|---|---|---|
| റവ. | എൻ. ഡബ്ളിയു. ഹ്രപ്പർ | ജാനുവരി | 1933. |
| ,, | കെ. വി. തോമസ് | മാർച്ച് | 1933. |
| ,, | കെ. വി. ഈപ്പൻ | സെപ്റ്റംബർ | 1933. |
| ,, |ററി. ഐ. ചെറിയാൻ | മെയ് | 1934. |

ജോലിയിൽനിന്നു വിരമിച്ചിരുന്നവരിൽ മരിച്ചുപോയവരുടെ കൂട്ടത്തിൽ താഴെപ്പറയുന്നവർ ഉൾപ്പെടുന്നു.

| | | | |
|---|---|---|---|
| വെന. | ആർച്ചുഡീക്കൻ ജെ. ചാണ്ടി | എപ്രിൽ | 1932. |
| മിസ്റ്റർ | ററി. കോരുള | ഒക്ടോബർ | 1932. |
| റവ. | പി. എം. ശമുവേൽ | ജൂലായി | 1932. |
| ,, | ജെയിക്കബ് തോംപ്സൻ | ,, | 1932. |
| ,, | എം. എച്ച്. ലാക്ക് | ഡിസംബർ | 1932. |
| മിസ്സസ്സ് | റിച്ചാർഡ്സ് | മാർച്ച് | 1933. |
| ,, | ബോവർ | ഡിസംബർ | 1931. |
| ,, | റോമിലി | ഫെബ്രുവരി | 1934. |

ഇവരുടെ ചരമവൃത്താന്തങ്ങൾ അതതു കാലത്തെ ഡയോസിസൻ മാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ൧൯൩൩ ഒക്ടോബർമാസത്തിൽ തിരുവനന്തപുരം ചാപ്ലെയിനായിരുന്ന റവ. വി. എ. സ്ററുവാർട്ട് ഉദ്യോഗം ഒഴിയുകയും വടക്കെ ഇൻഡ്യയിൽ മിഷ്യനറിയായിരുന്ന റവ. എഫ്. ഇ. കെയ് ആ സ്ഥാനം സ്വീകരിക്കയും ചെയ്തു. ൧൯൩൨-ൽ മൂന്നാററിലെ റവ. ഡാനിയേൻ ജെയിംസ് ശരീരാസ്വാസ്ഥ്യംമൂലം ജോലി രാജിവെയ്ക്കുകയും തിരുനൽവേലിയിലേക്കു മാററപ്പെടുകയും ചെയ്തു. റവ. എം. വി. ജോർജ്ജ് ബി. എ., ബി. ഡി., റവ. ജേക്കബ് വക്കി, റവ. എൻ. എം. കോരുത് എന്നിവരെ പട്ടത്വത്തിലേക്കു പ്രവേശിപ്പിച്ചു. മിസ്റ്റർ കോരുള ൩൦ വർഷത്തോളം കാഞ്ഞിരപ്പള്ളി ഗവമ്മെൻറ് വി. എം. സ്കൂളിലെ പ്രഥമാദ്ധ്യാപകനായിരുന്നു പെൻഷ്യൻ പററിയതോടുകൂടി സ്വമേധാപട്ടക്കാരനായി സ്വയം ഏല്പിച്ചുതരികയാണ് ചെയ്തത്. ഇപ്പോൾ മഹാഇടവകയിൽ രണ്ടു സ്വമേധാപട്ടക്കാരുണ്ട്.

൧൯൩൨-ൽ ആർച്ച്ഡീക്കൻ ചാണ്ടി അടിത്തൂൺപററിയതോടുകൂടി ഒഴിഞ്ഞുകിടന്ന ആർച്ചുഡീക്കൻസ്ഥാനത്തേക്കു ബിഷോപ്പുതിരുമനസ്സുകൊണ്ടു ഡയോസിസൻ സ്റ്റാണ്ടിംഗ് കമ്മട്ടിയോടാലോചിച്ചു സി. എൻ. ഐ. പ്രിൻസിപ്പാളായ റവ. സി. കെ. ജേക്കബിനെ അവരോധിച്ചു.

പട്ടക്കാൎക്കായി വൎഷംതോറുമുള്ള ധ്യാനയോഗങ്ങളും പ്രവൎത്തകൎക്കായി കന്നി മാസത്തിലുള്ള യോഗങ്ങളും പതിവുപോലെ നടത്തപ്പെട്ടു. ൧൯൩൨-ലും ൧൯൩൪-ലും പട്ടക്കാരുടെ ധ്യാനയോഗങ്ങൾ മാൎത്തോമ്മാസഭയിലെ പട്ടക്കാരുമായി ഒരുമിച്ചു നടത്തി.

താഴെപ്പറയുന്ന കണക്കുകൾ രസാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു.

| | തിരുനൽവേലി മഹാഇടവക. | കൊച്ചിതിരുവിതാംകൂ മഹാഇടവക. |
|---|---|---|
| ഇൻഡ്യൻപട്ടക്കാർ | 88 | 51 |
| ആരാധനാസ്ഥലങ്ങൾ | 846 | 406 |
| ബപ്തിസ്മ കഴിഞ്ഞവർ | 1,10,940 | 80,312 |
| ഒരു പട്ടക്കാരന്റെ മേൽനോട്ടത്തിലുള്ളവരുടെ ശരാശരി എണ്ണം | 1280 | 1575 |

തിരുനൽവേലി മഹാഇടവകയുടെ കണക്കനുസരിച്ചു നോക്കുന്നപക്ഷം നമുക്കു നൂറു പട്ടക്കാരുണ്ടായിരിക്കേണ്ടതാണ്.

പരീക്ഷായോഗ്യതയില്ലാത്ത സഭാപ്രവൎത്തകരുടെ എണ്ണം ൧൯൩൧-ൽ ൧൩൫ ആയിരുന്നതു ൧൯൩൪-ൽ ൨൨ ആയി കുറഞ്ഞതു തൃപ്തികരമാണ്. മൂന്നാർ ഡിസ്ട്രിക്ടിൽ തമിഴരുടെ ഇടയിൽ വേലചെയ്യുന്നതിനു തമിഴ പരിചയമുള്ള ആളുകളെ ആശ്രയിക്കേണ്ടിവന്നതിനാൽ ആംഗ്ലേയരല്ലാത്തവരുടെ സംഖ്യ ൧൯൩൧-ൽ ൧൬ ആയിരുന്നതു ൧൯൩൪-ൽ ൨൩ ആയി വൎദ്ധിച്ചു.

സഭാപ്രവൎത്തകന്മാരുടെ ശമ്പളത്തിനുള്ള വരുമാനമായ അതതു സ്ഥലത്തെ പിരിവുകൾ കുറഞ്ഞുപോകത്തക്കവണ്ണമുള്ള സാമ്പത്തികാധഃപതനം അവരെ വലിയ പ്രയാസങ്ങളിൽ നിപതിപ്പിച്ചു. ഇങ്ങനെ കഷ്ടതരമായ ചുററുപാടുകളിൽ വിശ്വസ്തതയോടുകൂടെ അവർ തങ്ങളുടെ ചുമതലകൾ നിൎവ്വഹിച്ചതിൽ അഭിനന്ദനാൎഹമായ ക്ഷമയും സമൎപ്പണവും പ്രകാശിപ്പിച്ചു.

## ൨. സഭാജീവിതം

| | 1931. | 1934. |
|---|---|---|
| സഭകളുടെ എണ്ണം | 353 | 354 |
| പള്ളികളുടെ എണ്ണം | 112 | 116 |
| പ്രാൎത്ഥനാലയങ്ങളും സ്ക്കൂളുകളും | 289 | 290 |
| പ്രവൎത്തകരുടെ ഭവനങ്ങൾ | 260 | 266 |
| ബപ്തിസ്മകഴിഞ്ഞവർ—പുരുഷന്മാർ | 20504 | 21143 |
| സ്ത്രീകൾ | 20724 | 20810 |
| കുട്ടികൾ | 36918 | 38359 |
| ആകെ | 78146 | ൮0312 |

| | | |
|---|---|---|
| സ്ഥാനാർത്ഥികൾ | 1796 | 1614 |
| വിശുദ്ധസംസർഗ്ഗക്കാർ— | | |
| പുരുഷന്മാർ | 14851 | 15911 |
| സ്ത്രീകൾ | 14074 | 15152 |
| ആകെ | 28925 | 31063 |
| കുടുംബങ്ങളുടെ എണ്ണം | 16710 | 17176 |
| തന്നാണ്ടുകളിലെ സ്നാനം—പുരുഷന്മാർ | 251 | 215 |
| സ്ത്രീകൾ | 272 | 214 |
| കുട്ടികൾ | 2807 | 2588 |
| ആകെ | 3330 | 3017 |
| വിവാഹങ്ങൾ | 867 | 896 |
| ശവമടക്കം | 1296 | 1217 |
| സ്ഥിരീകരണം—ആൺ | 880 | 899 |
| പെൺ | 810 | 959 |
| ആകെ | 1690 | 1858 |
| സഭയിൽനിന്നുള്ള മുടക്ക് | 189 | 193 |
| സഭയിൽനിന്നു പിൻതിരിഞ്ഞവർ | 720 | 315 |
| തിരികെ ചേർക്കപ്പെട്ടവർ | 257 | 148 |

സ്ഥാനാർത്ഥികൾ ഒഴിച്ചുള്ള അംഗങ്ങളുടെ എണ്ണം ൧൯൨൫-ൽ ൩൯൩൩൩ ആയിരുന്നതിനെ അപേക്ഷിച്ച് ഇപ്പോൾ ൩൪൦൭൭ ആണ്. ഇങ്ങനെ പത്തു വർഷത്തിനിടയ്ക്കു ൫൦൫൬ അംഗങ്ങൾ വർദ്ധിച്ചിട്ടുണ്ട്. റിപ്പോർട്ടുവർഷങ്ങളിലെ വർദ്ധനവ് താഴെക്കാണുന്നപ്രകാരമാണ്.

| | |
|---|---|
| 1932 | 1382 |
| 1933 | 528 |
| 1934 | 256 |

൧൯൩൩-ലും ൧൯൩൪-ലും ഉള്ള കുറവിൻെറ കാരണം വളരെക്കാലം മുമ്പു തന്നെ സഭയിൽനിന്നു പിൻതിരിഞ്ഞുപോയവരും തിരികെ വന്നേക്കുമെന്നുള്ള പ്രത്യാശയാലൊ യാദൃച്ഛികമായ നോട്ടക്കുറവിനാലൊ ഇതുവരെയും സഭാംഗറജിസ്റ്ററിൽനിന്നും പേരു നീക്കംചെയ്യപ്പെടാതെയിരുന്നവരുമായ ആളുകളുടെ പേര് നീക്കിക്കളയണമെന്ന് കർശനമായി ചട്ടംകെട്ടിയതാണ്. മേൽക്കാണിച്ചിരിക്കുന്ന എല്ലാ കണക്കുകളിലുമുള്ള കുറവിൻെറ കാരണം മേല്പറയപ്പെട്ടതാണ്.

സാമ്പത്തികസ്ഥിതിയും സഭാംഗങ്ങളുടെ എണ്ണം കുറയ്ക്കുന്നതിന് എത്രമാത്രം കാരണമായിട്ടുണ്ടെന്നു മേൽക്കാണിച്ചിട്ടുള്ള കണക്കുകൾ ദൃഷ്ടാന്തം വഹിക്കുന്നുണ്ട്. സാമ്പത്തികാധഃപതനത്തിൻെറ ഫലം ൧൯൩൦ മുതൽ അനുഭവപ്പെട്ടു എന്നു വർഷംതോറുമുള്ള സ്വമേധാദാനത്തിൻെറ തുകയുടെ കുറവിൽനിന്നും അനുമാനിച്ച

൧൯൩൪-ലെ റിപ്പോർട്ടിൽ "സാമ്പത്തികം" എന്ന അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. അന്നുമുതൽ വിവാഹത്തിലും ശിശുസ്നാനത്തിലുമുള്ള കുറവും ഈ കാൎയ്യത്തിനു സാക്ഷ്യംവഹിക്കുന്നുണ്ട്.

| | 1926 | 1930 | 1933 | 1934 |
|---|---|---|---|---|
| വിവാഹം | 1110 | 1005 | 801 | 896 |
| ശിശുസ്നാനം | 3144 | 2982 | 2600 | 2588 |

പത്തു വൎഷത്തിനുമുമ്പും ഇപ്പോഴുമുള്ള ആളുകളുടെ ആകെ എണ്ണത്തിൽ സ്ഥിരീകരിക്കപ്പെട്ടവരുടെ എണ്ണം ഇപ്പോഴത്തേതാണ് കൂടുതൽ എന്നു കാണാവുന്നതാണ്. ൧൯൨൬-ൽ ൩൬·൧ ശതമാനം ആയിരുന്നതു് ഇപ്പോൾ നൂററുക്കു ൩൨·൭ ആയിട്ടുണ്ട്. ഇവരിൽ എത്രപേർ ക്രമമായി കൎത്താവിന്റെ മേശയിലേക്കു വരുന്നുണ്ട് എന്നു ഈ കണക്കുകൾകൊണ്ടു മനസ്സിലാക്കാൻ സാധിക്കുന്നതല്ല.

മുൻപറയപ്പെട്ട കാരണങ്ങളാൽ പിന്മാററക്കാരുടെയും വിട്ടുപോയവരുടെയും എണ്ണം അത്ര ഗുരുതരമായി തോന്നുന്നില്ല. അതുപോലെതന്നെ മടക്കപ്പെട്ടവരുടെ എണ്ണവും, മുഴവനും റിപ്പോർട്ടുവൎഷങ്ങളിലേതുമാത്രമല്ല. ഇത്തരക്കാരുടെ എണ്ണം വൎദ്ധിച്ചതു് സഭയിലുള്ള വത്സലതചത്തിന്റെ ആധിക്യംകൊണ്ടല്ല; കൂടുതൽ കണിശംപാലിക്കണമെന്നു നിൎബ്ബന്ധമുണ്ടായതുകൊണ്ടാണ്. എന്നാൽ ഇപ്പോഴം ചില വിഭാഗക്കാരുടെ ഇടയിൽ കുടുംബജീവിതത്തിന്റെ തോതു ഉലോംതാണതുതന്നെയാണ്. ഏതെങ്കിലും ഗൃഹകലഹം ഭാൎയ്യാഭൎത്താക്കന്മാർതമ്മിൽ വേർപിരിഞ്ഞു താമസിക്കുന്നതിനും ചിലപ്പോഴെല്ലാം ക്രമംകെട്ട പുതിയ വൈവാഹികബന്ധത്തിൽ ഏൎപ്പെടുന്നതിനും മതിയായ കാരണമായിത്തീരുന്നുണ്ട്. സുറിയാനിക്രിസ്ത്യാനികളുടെ ഉയൎന്ന സാമുദായികനടപടികൾ പരമ്പരാസിദ്ധമായിത്തീൎന്നിട്ടില്ലാത്ത ഒരു സഭപോലും ഈ ദൂഷ്യത്തിൽനിന്നും മുക്തമായിട്ടുണ്ടെന്നു പറയാവതല്ല. വിവാഹത്തിന്റെ പരിശുദ്ധിയെപ്പററിയുള്ള ഉന്നതാദൎശങ്ങൾ മനസ്സിലാക്കിക്കൊടുക്കുന്നതിനു മാതൃസംഘം പരിശ്രമിക്കുന്നുണ്ട്. സ്ഥിരീകരണത്തിനു അഭ്യസനംനടത്തുന്ന കുട്ടികൾക്കും ഇതേപ്പററി ഏകദേശമായ ചില അറിവുകൾ കൊടുക്കുന്നുണ്ട്. വേണ്ടുംവണ്ണമുള്ള പരിശീലനംകൊടുക്കായ്കയാണ് നമ്മുടെ സഭയുടെ തോൽവിക്ക് ഇപ്പോഴുള്ള പ്രധാന കാരണം. എന്നാൽ നമുക്ക് അഭിമുഖീകരിക്കേണ്ടതായ പരിതസ്ഥിതികളിൽ ഇതു എങ്ങനെ വൎദ്ധിപ്പിക്കാം എന്നുള്ള പ്രശ്നത്തിനു പരിഹാരമായി ഇതുവരെയും ഒരു ഉത്തരം കണ്ടുപിടിക്കാൻ സാധിച്ചിട്ടുമില്ല.

സഭയിൽനിന്നുള്ള പിൻവാങ്ങലും വേർപാടും പുറജാതികളിലേക്കല്ല, റോമൻകതോലിക്ക്, പെന്തിക്കോസ്തു മുതലായ മററുസഭകളിലേക്കത്രെ. ദുരുപദേഷ്ടാവായ പൊയ്കയിൽ യോഹന്നാന്റെ സ്വാധീനംകുറഞ്ഞ് ആ സഭയിലേക്കുള്ള സംക്രമണം വളരെഅപൂൎവ്വമായിത്തീൎന്നിട്ടുണ്ട്. പെന്തിക്കോസ്തുപദേശത്തോടുള്ള ആകൎഷണീയത നമ്മുടെ ആളുകളുടെ ആത്മീയക്ഷുത്തിനെ തെളിയിച്ചുകാണിക്കുന്നു. റോമൻകത്തോലിക്കർ നമ്മുടെ ജനങ്ങളുടെ നിൎദ്ധനാവസ്ഥയെ സ്വാൎത്ഥപ്രാപ്തിക്കുള്ള ഉപായമായിക്കരുതി ലൌകികാകൎഷണങ്ങൾകൊണ്ട് അവരെ വശീകരിക്കുന്നു. ഈ രണ്ടുസഭകളും നമുക്ക് വിരുദ്ധമാണ്. നാമും മാൎത്തോമ്മാസുറിയാനിസഭ, രക്ഷാസൈന്യസഭ ഇവയും സൌഹാൎദ്ദഭാവേന അന്യോന്യം അതതു സഭയുടെ അവകാശങ്ങളെയും, താല്പൎയ്യങ്ങളെയും ബഹുമാനിച്ചുപോരുന്നു.

പ്രത്യേകയോഗങ്ങൾ, അഥവാ ഉണൎവ്വുയോഗങ്ങൾ ഓരോ സന്ദൎഭ

ങ്ങളിൽ നമ്മുടെ പലസഭകളിലും നടത്തിയിട്ടുണ്ടു്. ഇവ നമ്മുടെ ആളുകൾക്കു് വളരെപററിയതാണെന്നു തോന്നുന്നു. ഓരോ യോഗത്തിലും ധാരാളം ആളുകൾ സംബന്ധിക്കുന്നുണ്ടു്. സൂക്ഷ്മതയോടുകൂടി ഒരുക്കി, ആണ്ടുതോറും തുടർച്ചയായി നടത്തുകയും, കൂടുതൽ പഠനരീതിയെ അവലംബിക്കുകയുംചെയ്യുന്നപക്ഷം ഈ യോഗങ്ങൾകൊണ്ടു് അധികം സ്ഥായിയായ ഫലം ഉണ്ടാകുമെന്നു പ്രതീക്ഷിക്കാം. ഈ റിപ്പോർട്ടിൽ അന്യത്രപ്രസ്താവിക്കപ്പെട്ടിരിക്കുന്ന സുവിശേഷപുരോഗമനപ്രസ്ഥാനത്തിൻെറ കാര്യപരിപാടിയിൽ, നമ്മുടെ സഭയിൽ ഒരുണർവുണ്ടാകുന്നതിനും, ആത്മീയജീവിതം കൂടുതൽ ആഴപ്പെടുന്നതിനും ഉപയുക്തമാകത്തക്കവണ്ണം പ്രതിദിനപ്രാർത്ഥന ഉൾപ്പെടുത്തിയിട്ടുണ്ടു്. അതിൻെറ ചില അടയാളങ്ങൾ അങ്ങിങ്ങായി കണ്ടു തുടങ്ങിയിട്ടുമുണ്ടു്.

ഏപ്രിൽ, മെയ് ഈ മാസങ്ങളിൽ കൊയ്ത്തുകാരുടെ ഇടയിൽ പ്രത്യേകമിഷ്യനറിപരിശ്രമംചെയ്തു. മഹായിടവകയുടെ പലഭാഗങ്ങളിലുമുള്ള കൊയ്ത്തുസ്ഥലങ്ങളിൽ കൊയ്ത്തുകാലത്തു ഗ്രാമീണസഭകളിലെ അധികഭാഗം ആളുകൾ അവരവരുടെ വീട്ടുസാമാനങ്ങളോടുംകൂടി പോയി, ജന്മികളുണ്ടാക്കുന്ന കുടിലുകളിൽ പലയാഴ്ചകൾ താമസിക്കുക പതിവാണ്. നിർഭാഗ്യവശാൽ ഈ പാർപ്പു് സഭയുടെ വിശുദ്ധവും പ്രധാനവുമായ കാലത്താകയാൽ നമ്മുടെ ആളുകളിൽ ഒരു വലിയകൂട്ടത്തിന് വലിയവെള്ളിയാഴ്ചയുടെയും പെസഹായുടെയും സന്ദർഭങ്ങളിലെ പാഠങ്ങൾ നഷ്ടമാകുന്നു. ഒരുസംഘം പ്രവർത്തകകൾ ഇവരുടെ ഇടയിൽ ദിവസേന കൊയ്ത്തിനുംമററും പാടത്തുപോകേണ്ടിയിരുന്നതുകൊണ്ട് മുതിർന്നവരുടെഇടയിലുള്ള വേല അതിരാവിലെയും രാത്രിയിലും നടത്തി. പകൽമുഴവനും കുട്ടികളുടെ ഇടയിൽ പ്രവർത്തിക്കുന്നതിനു സൌകര്യപ്പെട്ടു. എല്ലാകുട്ടികളും പാട്ടു്, കഥ, കളി ഇവയിൽ വളരെ സന്തോഷം പ്രദർശിപ്പിക്കുകയുംചെയ്തു. മരുന്നുകൾക്കു ആവശ്യം വളരെയധികമുണ്ടായിരുന്നു. 'ഞങ്ങളുടെ കൂട്ടത്തിൽ ഏററവും പ്രാധാന്യമുള്ള ആൾ ഞങ്ങളുടെ ഡോക്ടരായിരുന്നു. എപ്പോഴും ആളുകൾ മരുന്നിനു വന്നുകൊണ്ടിരുന്നു. ഏററവുംഅടുത്തുള്ള ആശുപത്രി എവിടെയാണെന്നുപോലും ഇവക്കു നിശ്ചയമില്ലായിരുന്നു. സാഹചര്യങ്ങളുടെ അനാശാസ്യതനിമിത്തം ഇവർ മിക്കപ്പോഴും രോഗബാധിതരാകുന്നുണ്ടു്. ഞങ്ങളുടെ മരുന്നുപെട്ടിക്കുസമീപം എപ്പോഴും ഒരാളെ നിറുത്തേണ്ടതായി വന്നുകൂടിയിരുന്നു.' വേദപുസ്തകത്തിനും, പുതിയനിയമത്തിനും നല്ല വില്പനയുണ്ടായിരുന്നു. മധുരപലഹാരങ്ങളും സോപ്പുകളും ധാരാളം ചെലവായി. പണദൌർലഭ്യംമൂലം വില സാധനമായിട്ടാണ് കിട്ടിയതു്. 'ഈ ആളുകൾ എത്ര കൃതജ്ഞർ! കൊടുപ്പാൻകഴിഞ്ഞതിലധികം ലഭിപ്പാൻ സാധിച്ചു എന്നു ഞങ്ങൾക്കു തോന്നി.' പെസഹാനാളിലെ വിശുദ്ധസംസർഗ്ഗത്തിൽ പങ്കുകൊള്ളുവാൻ ഞങ്ങൾക്കു സാധിച്ചില്ലെങ്കിലും ഇവരുടെ ഇടയിലുള്ള വേലയുടെ ഫലം ഞങ്ങളുടെ ത്യാഗത്തിനു മതിയായ പ്രതിഫലമാണെന്നു് ഞങ്ങൾക്കു തോന്നി. ഞങ്ങൾ ശ്രമിക്കുന്നതിൽ കൂടുതൽസമയത്തേക്കും, വിപുലമായ രീതിയിലും ഈ വേല നടത്തുന്നതിനു സൌകര്യമുണ്ടെന്നു ഞങ്ങൾക്കു തോന്നുന്നു.'

താഴെപ്പറയുന്ന നാലു പള്ളികളുടെ പണിതീർക്കുകയും അവ താഴെ കാണിക്കുന്ന തീയതികളിൽ പ്രതിഷ്ഠിക്കുകയുംചെയ്തു.

| | |
|---|---|
| ഏററുമാനൂർ | 1932 മാർച്ച് 15. |
| മല്ലപ്പള്ളി | 1932 സെപ്റ്റംബർ 27. |
| എലവുർ | 1933 മാർച്ച് 25. |
| വെള്ളികര | 1934 ഡിസംബർ 21. |

ഇവയിൽ ആദ്യത്തേത് ഇംഗ്ലണ്ടിൽ മിസ്സസ്സ് ഫ്രട്ടൻ എന്ന മിഷ്യനറിഫൂമയുള്ള ഒരു സ്ത്രീ അവരുടെ മാതാപിതാക്കന്മാരുടെ സ്മരണയെ നിലനിർത്തുന്നതിന് ചെയ്ത ഔദാര്യത്താലും മററുള്ളവ അതതുസ്ഥലത്തെ ജനങ്ങളുടെ പ്രയത്നത്താലും ഉണ്ടായവയുമാണ്.

ഇപ്പോഴും ഒരു പ്രവത്തകനു താമസിച്ചു വേലചെയ്യത്തക്കവണ്ണം സൌകര്യമില്ലാത്ത വ്വവ സഭകളുണ്ട്. ഇങ്ങനെ ൯൩ സഭകളുണ്ടായിരുന്ന ൧൯൩൧-ലെ സ്ഥിതിയെക്കാൾ കുറെക്കൂടെ ഭേദമാണ് ഇത്. താമസിക്കുന്നതിനുള്ള ഭവനത്തിൻെറ അഭാവംമൂലം പ്രവത്തകർ സ്ഥലത്തു താമസിക്കാതെ പ്രതിദിനമോ പ്രതിവാരമോ ദൂരസ്ഥലങ്ങളിൽനിന്നും നടന്നുവന്നു വേലചെയ്യുന്നതിനിടയാകുന്നതു കാര്യക്ഷമതയ്ക്കു കുറവു വരുത്തുന്നതുകൂടാതെ പ്രവത്തകനും ജനങ്ങളും തമ്മിലുള്ള ബന്ധം നിരന്തരമാകുന്നതിനിടകൊടുക്കാതിരിക്കുകയും ചെയ്യുന്നു. താമസത്തിനു മതിയായ പ്രവത്തകഭവനങ്ങൾ ചുരുങ്ങിയചെലവിന്—൫൦ കയ്ക്ക്—പണികഴിപ്പിക്കുന്നതിന് ഇപ്പോൾ സാധിക്കും. പ്രവത്തകഭവനം പണികഴിപ്പിക്കുന്നതിന് സഹായിക്കുന്നത് വേലയെ സഹായിക്കുന്നതിന് ഏററവും ഫലകരവും അമൂല്യവുമായ ഒരു മാർഗ്ഗമാണ്.

മലമ്പ്രദേശത്തുള്ള മങ്കൊമ്പ് ഇടവകയുടെ ജൂബിലി ൧൯൩൩ ജനുവരി ൪ മുതൽ ൭ വരെ തീയതികളിൽ ആഘോഷിക്കപ്പെട്ടു. ൧൮൮൮-ൽ ഈ മലകളിൽ വേലയാരംഭിച്ച റവ. പെയിൻററസായ്പ് ഇപ്പോഴും ജീവനോടിരിപ്പുണ്ട്. ജൂബിലി ഘട്ടത്തിൽ മംഗളമാശംസിച്ചും അനുഗ്രഹങ്ങൾ ചൊരിഞ്ഞും അദ്ദേഹം ഒരു കത്തയച്ചു. എറണാകുളത്തെ എമ്മാനുവേൽപള്ളിയുടെ രജതജൂബിലി ൧൯൩൪ ജനുവരി ൧൩ മുതൽ ൧൫ വരെ തീയതികളിൽ ആഘോഷിക്കപ്പെട്ടു.

മഹായിടവകയുടെ ഒരു കോണിൽ, മററുഭാഗങ്ങളിൽനിന്നും മാറി ചെയ്യപ്പെടുന്നതിനാൽ പലരുടെയും ശ്രദ്ധയിൽപെടാത്തതും എന്നാൽ നമ്മുടെ വേലയുടെ ഒരു പ്രധാനഭാഗമായതുമായ ഒന്നത്രെ. മൂന്നാർ, വണ്ടിപ്പെരിയാർ, പീരുമേട് മുതലായ സ്ഥലങ്ങൾ കേന്ദ്രങ്ങളാക്കി തോട്ടങ്ങളിൽ ചെയ്തുപോരുന്ന വേല. താഴെപ്പറയുന്ന കണക്കുകൾ ഈ മൂന്ന് ഇടവകകളിലെയും വേലയുടെ അഭിവൃദ്ധിയെ കാണിക്കുന്നു.

| | മൂന്നാർ | | വണ്ടിപ്പെരിയാറും പീരുമേട്ടും | പീരുമേട് | വണ്ടിപ്പെരിയാർ |
|---|---|---|---|---|---|
| | 1931 | 1934 | 1931 | 1934 | 1934 |
| പട്ടക്കാർ | 3 | 1 | 1 | 1 | 1 |
| ഉപദേശിമാരും അദ്ധ്യാപകന്മാരും | 39 | 32 | 1 | 1 | 1 |
| പള്ളികളും പ്രാത്ഥനാലയങ്ങളും | 19 | 20 | 3 | 2 | 1 |
| ബപ്തിസ്മകഴിഞ്ഞ ക്രിസ്ത്യാനികൾ | 2‧52 | 2982 | 2336 | 794 | 853 |
| തന്നാണ്ടത്തെ ബപ്തിസ്മകൾ | 117 | 123 | 91 | 86 | 26 |
| പിരിവുകൾ | ,, | 5933 | 1710 | 1593 | ,, |

൧൯൩൩-ൽ റവ. ജേക്കബ് വക്കിസ്സ് പട്ടംകൊട്ടത്തതോടുകൂടി വണ്ടിപ്പെരിയാർ ഒരു പ്രത്യേക ഇടവകയാക്കിത്തിരിച്ചു. അതേസമയത്തുതന്നെ തൻെറ രണ്ടു് സഹായപട്ടക്കാരായ റവ. ജെ. എച്ച് ആജ്ജ, റവ. ഡി. ജെയിംസ് എന്നിവക്കു ഡിയാക്കോൻപട്ടത്തിൽതന്നെ ശരീരാസ്വാസ്ഥ്യംനിമിത്തം ജോലി രാജിവെക്കേണ്ടതായിവന്നതിനാൽ റവ. പി. ശാമുവേൽ മൂന്നാററിൽ ഏകനായി ഒരു വലിയ വിഭാഗത്തിൽ ജോലിചെയ്യേണ്ടതായി വന്നുകൂടി. ഒരു തോട്ടത്തിൽനിന്നു മററൊന്നിൽ ചെന്നുചേരുന്നതിനുള്ള ദൂരവും, അവിടത്തെ ആളുകളുടെ പ്രത്യേകതയും, വേല, മഹായിടവകയുടെ മറേറതുഭാഗത്തുമുള്ളതിനെക്കാൾ വ്യത്യസ്തമാക്കിത്തീക്കുന്നു. ആളുകൾ മിക്കവാറും മഹായിടവകയുടെ വെളിയിൽനിന്നും വന്നിട്ടുള്ള തമിഴ്കൂലിക്കാരാണ്. പലരും അവരവരുടെ സ്ഥലങ്ങളിൽ വേലചെയ്യുന്നതിന് ആദ്യം പ്രവേശിച്ച മിഷ്യനറിമാരുടെ വിവിധ ക്രിസ്തീയസഭാവിഭാഗങ്ങളിൽപെട്ടവരാണ്. തെക്കെഇൻഡ്യയിൽ സഭകൾ തമ്മിൽ ഭാവിയിലുണ്ടാകുന്ന ഐക്യം എത്രതരത്തിലുള്ളതായിരിക്കുമെന്നതിന് സന്തോഷകരമായ ഒരു സൂചനയെന്നവണ്ണം ഇവരെല്ലാവരും ഏകോപിച്ചു നമ്മുടെ പട്ടക്കാരൻെറ ശുശ്രൂഷകളിൽ പങ്കെടുക്കുന്നു. അക്രൈസ്തവരായ കൂലിക്കാർ മുൻവിധിയിൽനിന്നു വിമുക്തരും സുവിശേഷം കേൾക്കുന്നതിൽ തല്പരരുമാണ്. പീരുമേട്ടിലേക്കും വണ്ടിപ്പെരിയാററിലേക്കും കൂടുതൽ തമിഴ് പ്രവത്തകരെ നമുക്കാവശ്യമുണ്ട്.

മഹായിടവകയുടെ പൊതുപ്രവത്തനത്തോട് അധികംബന്ധിക്കാതെ വേർപെട്ടിരിക്കുന്ന ഒരു പ്രവത്തനവിഭാഗമത്രെ വണിക്കുകളായും, തോട്ടക്കാരായും, ഉദ്യോഗസ്ഥന്മാരായും വന്നുപാക്കുന്ന യൂറോപ്യന്മാരുടെ ആത്മിയപരിരക്ഷണം. ഇവർ വളരെ ചുരുക്കം (ഏകദേശം ൫൦൦-ൽ കൂടുകയില്ല) എങ്കിലും ദേശത്തിൻെറ വിവിധഭാഗങ്ങളിൽ ചിതറിപ്പാക്കുന്നതുകൊണ്ടു് അവക്ക് പ്രത്യേകമായി ശുശ്രൂഷകൾ നടത്തുന്നതിനുംമററും വളരെ പ്രയാസമാണ്. തിരുവനന്തപുരം, കൊല്ലം, എന്നീ സ്ഥലങ്ങളിലും, കൊച്ചിയിലും മൂന്നാററിലുമായും ശുശ്രൂഷനടത്തുന്നതിന് രണ്ടു ഐറോപ്യൻപട്ടക്കാരുണ്ട്. ഇവരെ യഥാക്രമം ബ്രിട്ടിഷ് ഗവമ്മെണ്ടിൻെറയും കൊളോനിയൽ ആൻഡ് കോൺടിനൻറൽചച്ച് എയിഡ് സൊസൈററിയുടെയും സഹായധനത്താൽ സന്ധിച്ചുപോരുന്നു. കൂടാതെ ആലപ്പുഴ, മുണ്ടക്കയം, പീരുമേട്, വണ്ടിപ്പെരിയാർ എന്നീ സഭകളോടനുബന്ധിച്ച് യൂറോപ്യൻജനവിഭാഗത്തിനായി മഹായിടവകയിലെ പട്ടക്കാരായ ചുരുക്കം യൂറോപ്യൻമിഷ്യനറിമാർ സൌകയ്യമുള്ളപ്പോഴെല്ലാം ശുശ്രൂഷകൾ നടത്തിപ്പോരുന്നുമുണ്ട്. എററവും അടുത്തുള്ള സ്ഥലത്തെ മലയാളംശുശ്രൂഷയിൽ പങ്കെടുക്കുകയല്ലാതെ ഗത്യന്തരമില്ലാത്ത വിധത്തിൽ അവിടവിടായി ചിന്നിച്ചിതറിപ്പാക്കുന്ന ചില തോട്ടക്കാരുമുണ്ട്.

## ൩. സ്ത്രീകളുടെ ഇടയിലെ വേല

മാതൃസംഘം. മിസ്സ് ഡേവിസ് ജനറൽസെക്രട്ടറിയായി ജോലി തുടന്നു. മലാമ്മ ഒരു വർഷത്തെ (൧൯൩൩—൩൪) അവധിയിലായിരുന്നസമയത്തു ജോലി നടത്തിക്കൊണ്ടുപോകുന്നതിനുള്ള ചുമതല പ്രസിഡണ്ടിൻെറയും, കായ്യനിവ്വഹണ കമ്മിററിയംഗങ്ങളുടെയും, ശാഖാസെക്രട്ടറിമാരുടെയും മേൽ നിപതിച്ചു.

താഴെ കാണിച്ചിരിക്കുന്ന കണക്കുകൾ റിപ്പോർട്ടുകാലത്തെ ജോലിയുടെ അഭിവൃദ്ധി കാണിക്കുന്നു. മഹായിടവകയിലുള്ള ൪൦൦൦൦ മാതാക്കളിൽ ഏകദേശം അഞ്ചിലൊന്നുമാത്രമെ മാതൃസംഘത്തിൻെറ അംഗങ്ങളായിത്തീന്നിട്ടുള്ളു.

| മാതൃസംഘശാഖകൾ. | 1931. | 1934. |
|---|---|---|
| എലന്തൂർ | 11 | 12 |
| ഏററുമാനൂർ | ... | 1 |
| കോട്ടയം | 11 | 8 |
| മല്ലപ്പള്ളി | 4 | 8 |
| മാവേലിക്കര | 12 | 12 |
| മേല്ലകാവ്വ് | 12 | 16 |
| പള്ളം | 5 | 10 |
| തിരുവല്ലാ | 6 | 9 |
| തൃശ്ശൂർ | 6 | 6 |
| മററുള്ളവ | 10 | 6 |
| ആകെ | 77 | 88 |
| ആകെ അംഗങ്ങൾ | 1834 | 2072 |

സാധാരണ ജോലികൾക്കുപുറമെ യുവതികളുടെയും പെൺകുട്ടികളുടെയും ഇടയിലുള്ള വേല, മഹായിടവകയിലെ സുവിശേഷപുരോഗമനപ്രസ്ഥാനം, മാതൃസംഘം കേന്ദ്രസംഘടനയിൽനിന്ന പുതുക്കത്തിനായുള്ള വിളി മുതലായ പ്രത്യേക വിഷയങ്ങളിലും അംഗങ്ങൾ ശ്രദ്ധപതിച്ചു. 'കഥാകഥനം' 'ബാലമനഃശാസ്ത്രം' 'ആരോഗ്യവും ആരോഗ്യസംരക്ഷണവും' മുതലായ വിഷയങ്ങളെ പരാമശിച്ചു അംഗങ്ങൾക്കു പ്രയോജനകരമായ ചെറുപുസ്തകങ്ങളും ലഘുലേഖകളും അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി. ഉചിതമായ പാട്ടുകളും പ്രാൎത്ഥനകളും ചേൎത്തു രണ്ടു 'ശിശു ജന്മദിന'ക്കാർഡുകൾ അച്ചടിപ്പിച്ചു.

അതതുസ്ഥലങ്ങളിലെ മാതൃസംഘവാർഷികോത്സവങ്ങൾക്കുംമററും പിതാക്കന്മാരെയും ക്ഷണിച്ചു് അവക്കു മാതൃസംഘത്തോടുള്ള അടുപ്പംവൎദ്ധിപ്പിക്കുന്നതിനു ശ്രമിച്ചിട്ടുണ്ടു്. പലസ്ഥലങ്ങളിലും പുതുതായി ഒരംഗത്തെ ചേക്കുമ്പോൾ അവരുടെ ഭൎത്താവിനെക്കൂടെ ക്ഷണിക്കയുണ്ടായി. അയാളുടെ അനുഭാവംകൂടി സിദ്ധിക്കുന്നതിനു ശ്രമിക്കുകയും ചെയ്തിട്ടുണ്ടു്. സെക്രട്ടറി മഹായിടവകകൾ സന്ദശിക്കുന്ന അവസരങ്ങളിൽ സ്ത്രീകൾക്കും പുരുഷന്മാൎക്കും ഒരുമിച്ചു യോഗങ്ങൾ നടത്തുകയും കുടുംബജീവിതത്തെപ്പററി എല്ലാവരുംകൂടി ആലോചിക്കുകയുംചെയ്യാറുണ്ടു്.

ചില ശാഖകൾ വെളിയിലുള്ള ശാഖകളുമായി സംഘടിപ്പിക്കുന്നതിനായുള്ള ഉദ്യമം തുടൎന്നുകൊണ്ടിരുന്നു. ഇനിയും ശാഖകൾ തമ്മിൽ കൂടുതൽബന്ധം ഉണ്ടാകേണ്ടിയിരിക്കുന്നു. നമ്മുടെ മാതൃസംഘത്തെപ്പററിയുള്ള താല്പൎയ്യം വിദൂരസ്ഥിതമായ ഉഗാണ്ടാവരെ എത്തുകയും അവിടത്തെ ചില മാതാക്കൾ, സംഘത്തോടുള്ള താല്പൎയ്യവും സ്നേഹവും പ്രദശിപ്പിക്കുന്നതിനായി എഴുത്തുകളും സമ്മാനങ്ങളും അയക്കുകയും ചെയ്തിട്ടുണ്ടു്. നമ്മുടെ ഒരു മഹായിടവകശാഖയിലുള്ള മാതാക്കളുടെ ദാരിദ്ര്യത്തെപ്പററികേട്ടിട്ടു് ചില ആഫ്രിക്കൻമാതാക്കളുടെ ഹൃദയം അനുകമ്പാൎദ്രമാകുകയും സഹായാൎത്ഥം ചില ഭക്ഷണസാധനങ്ങൾ അയച്ചുതരുവാൻ ആഗ്രഹിക്കയും ചെയ്തു.

ഗ്രാമീണസ്ത്രീമിഷ്യൻ. മിസ്സ് വിററ്ലോക്കു്, മിസ്സ് വൈററു്, മിസ്സ് ഫ്ളീററു് എന്നീ മദാമ്മമാരും അവരുടെ ഇൻഡ്യൻസഹായിനികളും ബെഥേൽആശ്രമ

ക്കാരുംചേൎന്നു ഈ വേല നടത്തി. ഓരോക്രൂട്ടത്തിനും മഹായിടവകയുടെ ഓരോ പ്രത്യേകഭാഗം കൊടുത്തിരുന്നു. സാധുവൎഗ്ഗക്കാരായ ആളുകളോടു കൂടുതൽഇട പെടുന്നതിനു സൌകൎയ്യപ്പെടത്തക്കവണ്ണം മിസ്സ് വിററ്ലോക്ക് ഫെബ്രുവരി ഒക്ടോബർമാസത്തിൽ അവധികഴിഞ്ഞുവന്ന് ഇരവിപേരൂർ ഒരു ഭവനത്തിൽ താമസം ആരംഭിച്ചു. ഇതു അഭ്യസനക്ലാസ്സുകൾക്കും, സണ്ടെസ്ക്കൂൾഅദ്ധ്യാപകന്മാൎക്കു ഒരുമിച്ചു കൂടുന്നതിനും സൌകൎയ്യമുള്ള സ്ഥാനമായിത്തീൎന്നു. ഈ പ്രാധാന്യമേറിയ വേലയിൽ സഹായിക്കുന്നതിനായി മിസ്സ് ഐറാഡോൾട്ടൻ എന്ന ഒരു മിഷ്യനറി മദാമ്മയെ ചൎച്ച്മിഷ്യനറിസമൂഹം അയച്ചുതരികയുണ്ടായി. ഇവർ വൈദ്യസംബന്ധമായും വിദ്യാഭ്യാസപരമായും പ്രത്യേക യോഗ്യതകൾ സിദ്ധിച്ചിട്ടുള്ളവരാകയാൽ മലയാളഭാഷാഭ്യസനാനന്തരം, വളരെ ഉപയോഗപ്രദമായവേല ചെയ്യുമെന്നു പ്രതീക്ഷിക്കാം.

ഗ്രാമീണസ്ത്രീമിഷ്യന്റെ വേല പ്രധാനമായി ഗ്രാമങ്ങളിലുള്ള സ്ത്രീകളെ സന്ദൎശിക്കുകയും തെരഞ്ഞെടുക്കപ്പെട്ട സ്ത്രീകൾക്കും പെൺകുട്ടികൾക്കുമായി കേന്ദ്രസ്ഥാനത്തു് അഭ്യസനക്ലാസ്സുകൾ നടത്തുകയുമാണ്. വിവാഹപ്രായമായ ഇരുപതോളം പെൺകുട്ടികളെ പലയിടവകകളിൽനിന്നും വിളിച്ചു ഒരുമാസക്കാലത്തോളം മദാമ്മയുടെകൂടെ താമസിപ്പിക്കുകയും അവൎക്കു പലപ്രകാരത്തിലുള്ള അഭ്യസനങ്ങൾ കൊടുക്കുകയും ചെയ്യുന്നു. ഈ ക്ലാസ്സുകഴിഞ്ഞു പല പെൺകുട്ടികളെയും സ്ഥിരീകരിച്ചു. പലരും വേദപുസ്തകപഠനംകൊണ്ടുള്ള സന്തോഷം എന്തെന്നു പഠിച്ചു. ചില അക്ഷരങ്ങൾമാത്രം വശമായിരുന്ന പതിനെട്ടുവയസ്സുപ്രായമുള്ള ഒരു വിധവ ഇവിടെ വരികയും, വായനപഠിക്കുന്നതിൽ വളരെഉത്സാഹം പ്രദൎശിപ്പിക്കുകയും, തിരികെ അവളുടെ സഭയിൽചെന്നതിനുശേഷം ആശാന്റെ ഭാൎയ്യയുടെ സഹായത്തോടുകൂടെ വേദപുസ്തകം നല്ലതിൻവണ്ണം വായിക്കുന്നതിനു പ്രാപ്തയാകുകയും ചെയ്തു. വിവാഹിതകൾക്കുവേണ്ടിയുള്ള ക്ലാസ്സിലുണ്ടായിരുന്ന ഏഴു പേരിൽ നാലു പേർ ഭൎത്താക്കന്മാരിൽനിന്നു വേർപിരിഞ്ഞു താമസിക്കുന്നവരായിരുന്നു. എന്നാൽ ക്ലാസ്സുകളുടെയും പിന്നീടുള്ള പരിശ്രമങ്ങളുടെയും ഫലമായി ഒരു സ്ത്രീയൊഴിച്ചു ബാക്കി എല്ലാവരും ഭൎത്താക്കന്മാരുമായി രഞ്ജിച്ച് അവരോടുകൂടെ സന്തോഷമായി താമസിച്ചുവരുന്നു.

നമ്മുടെ സഭയിലെ പുരുഷന്മാർ ഇതുവരെയും സ്ത്രീകളുടെ വേലയുടെ പ്രാധാന്യം വേണ്ടവിധത്തിൽ ധരിച്ചിട്ടില്ല. എങ്കിലും, സാധുവൎഗ്ഗത്തിലെ സ്ത്രീകളുൾപ്പടെ നമ്മുടെ സ്ത്രീകൾ അവരുടെ സ്വാധീനശക്തി എത്രയെന്നു മനസ്സിലാക്കുന്നുണ്ട്. ഒരു ചെറുപ്പക്കാരനെ ആരോ തല്ലിയിട്ട് സങ്കടനിവാരണത്തിനായുള്ള ഇടവകപ്പട്ടക്കാരന്റെ യത്നങ്ങളിൽ അസംതൃപ്തരായി, ഒരു സഭയിലെ നല്ലപങ്കുജനങ്ങൾ റോമൻകത്തോലിക്ക്സഭയിൽ ചേൎന്നുകളയുമെന്നു ഭീഷണിപ്പെടുത്തി സഭയിൽ അസ്വാസ്ഥതയുണ്ടാക്കുന്നതിന് ശ്രമിച്ചു. ക്രുദ്ധരായ ഈ ആളുകളെ ശാന്തമാക്കുന്നതിനു സഭയിലെ നായികകൾ ആവുംവണ്ണം ശ്രമിച്ചെങ്കിലും സാധിക്കായ്കയാൽ വൈകിട്ടു അഞ്ചുമണിക്ക് ഇടവകപ്പട്ടക്കാരന്റെ വീട്ടിലേക്കു പോകയും, അവിടെ രാത്രിമുഴുവൻ പ്രാൎത്ഥനയിൽ കഴിക്കുകയുംചെയ്തു. സഭാംഗങ്ങൾ വീണ്ടും ഐക്യപ്പെട്ടതിനാൽ ദൈവം അവരുടെ പ്രാൎത്ഥനകേട്ടു എന്നു വിശ്വസിച്ചു സന്തുഷ്ടരായി. അതതുസഭകളിലെ ആശാന്മാർ അവിടെ സ്ത്രീകളുടെ നന്മയ്ക്കായുള്ള സ്വാധീനതയ്ക്കു പലപ്പോഴും സാക്ഷ്യംവഹിക്കുന്നുണ്ട്.

ബെതേൽആശ്രമം. അതിന്റെ രണ്ടു നായികമാരായ മിസ്സ് നീവിന്റെയും, മിസ്സ് റെയിച്ചൽ ജോസഫിന്റെയും നേതൃത്വത്തിൽ ബെതേൽ അതിശയകരമാ

യ വേല തുടന്നു. ആശ്രമപരിധിക്കുള്ളിൽ അടങ്ങാത്തവണ്ണം വിവിധതരത്തിലുള്ള വേലയാണ് ചെയ്തുവരുന്നത്. എല്ലാ അവസരവും ഒരു നല്ലകാര്യത്തിനായി ഇവർ ഉപയോഗപ്പെടുത്തുന്നു. ഗ്രാമീണവിദ്യാലയങ്ങളും സണ്ടേസ്ക്കൂളുകളും സന്ദർശിച്ചു വേണ്ടസഹായങ്ങൾ നല്കിക്കൊണ്ടിരിക്കുന്നവരുൾപ്പടെയുള്ള ആശ്രമവാസികൾക്കും, സാമാന്യവിദ്യാഭ്യാസംകഴിഞ്ഞ പെൺകുട്ടികൾക്കും, വായനപഠിക്കുന്നതിനാഗ്രഹിക്കുന്ന ഗ്രാമീണസ്ത്രീകൾക്കും, സ്നാനാർത്ഥികൾക്കും, ആശാന്മാരുടെ ഭാര്യമാൎക്കും ബെതേലിൽ ക്ലാസ്സുകൾ നടത്തപ്പെടുന്നുണ്ട്. റിപ്പോർട്ടുകാലത്തിൽ ൧൦൩ പേർ അഭ്യസനംകഴിച്ചിട്ടുണ്ട്. പെൺകുട്ടികൾക്ക് ഒരു കമ്മ്യൂണിററിസ്ക്കൂളും മതാനുസാരിണികൾക്കു ഒരു ഭവനവും, ഒരു ശിശുസംരക്ഷണാലയവും ഒരു ഔഷധശാലയും ബെതേലിൽ ഉണ്ട്. ഇവയിൽ ചിലതിൻെറ പ്രവൎത്തനങ്ങളെപ്പററി വിശദമായ റിപ്പോർട്ട് മററ് അദ്ധ്യായങ്ങളിൽ കൊടുത്തിരിക്കുന്നു.

മഹായിടവകജൂബിലിഫണ്ടിലേക്ക് സ്ത്രീകൾ ചെയ്ത സംഭാവനയിൽനിന്ന് പണമെടുത്തു ബെതേലിനു ഒരു പുതിയകെട്ടിടം പണിയിച്ചു. ഈ കെട്ടിടം കമ്മ്യൂണിററിസ്ക്കൂളിലെ ഉയൎന്നക്ലാസ്സുകളിടുന്നതിനു ഉപയോഗപ്പെടുത്തുന്നു. ഒരു ചാപ്പൽ പണികഴിപ്പിക്കുന്നതിലേക്കായി വേണ്ടപ്ലാൻ തയ്യാറാക്കിയിട്ടുണ്ട്. ഈ ഉദ്ദേശസിദ്ധിക്കായി മഹായിടവകയിലെ സ്ത്രീകൾ ഉദാരമായി ദാനംചെയ്യുകയും ഇപ്പോൾ ആകെ ൩൧൫൦ ക. ലഭിക്കുകയുംചെയ്തിട്ടുണ്ട്.

കമ്മ്യൂണിററിസ്ക്കൂളിനു മഹായിടവകയിൽനിന്നു കൊടുക്കുന്ന സഹായധനമൊഴിച്ചു മറെറല്ലാ കാൎയ്യങ്ങളിലും ബെതേൽ സ്വയം സന്ധാരണംചെയ്തുവരികയാണ്. മഹായിടവകയിലെ സ്ത്രീകൾ ആശ്രമത്തെ വളരെ വാത്സല്യത്തോടു കൂടെ കരുതിപ്പോരുന്നു. ആണ്ടിലൊരിക്കൽ 'ബെതേൽ ദിനം' ആഘോഷിക്കപ്പെടുകയും തദവസരം മഹായിടവകയുടെ പല ഭാഗങ്ങളിൽ നിന്നും സ്ത്രീകൾ വന്നുകൂടി ഒരു ദിവസം അവിടെ ചെലവഴിക്കുകയും ചെയ്തുവരുന്നു. ബെതേൽ ജോലികളുടെ ഒരു പ്രദൎശനം, കുട്ടികളുടെ വിനോദപ്രകടനങ്ങൾ, എല്ലാവരും കൂടിയുള്ള ഉച്ചഭക്ഷണം മുതലായവ ഈ 'ദിന'ത്തിലുള്ള പതിവാണ്. സ്ഥാപനത്തിനുവേണ്ടി ഒരു ധനശേഖരം നടത്തുകയും ഉദാരമായ സംഭാവനകൾ ലഭിക്കുകയും ചെയ്യാറുണ്ട്. കുട്ടനെയ്ത്തു, സോപ്പുനിൎമ്മാണം, നെയ്ത്തു മുതലായ ആശ്രമത്തൊഴിലുകളിൽനിന്നും ആശ്രമത്തിനു് ഒരു ചെറിയ വരുമാനം കിട്ടുന്നുണ്ട്. തങ്ങളുടെ ഭവനങ്ങളിലേക്കു തിരികെ പോകുവാൻ സൌകൎയ്യമില്ലാത്ത മതാനുസാരിണികൾക്ക് ഈ തൊഴിലുകൾകൊണ്ട് അല്പം ആദായം ഉണ്ടാക്കുന്നതിനും സ്ഥാപനത്തെ സഹായിക്കുന്നതിനും സാധിക്കുന്നു.

ആശ്രമപ്രവൎത്തകകളുടെ ദീൎഘകാലത്തെ ഒരു ആഗ്രഹം നിറവേററുന്നതിനു സാധിച്ചു. ൧൯൩൮-ൽ ആശ്രമത്തിൻെറ ഒരു വടക്കൻശാഖ തൃശ്ശൂരിൽ സ്ഥാപിച്ചു. ഈ ശാഖയെ കൊച്ചിയിലുള്ള നമ്മുടെ സ്ത്രീകൾ സന്ധിച്ചുപോരുന്നു. ഈ ശാഖയിലെ വേല മാതൃസ്ഥാപനത്തിലെ വേലയിൽനിന്ന് അല്പം വിഭിന്നമായിരിക്കാമെങ്കിലും, അതിൻെറ ലക്ഷ്യവും ജീവിതരീതികളും സാമ്യമുള്ളതായിരിക്കും.

## ൪ യുവജനങ്ങളുടെ ഇടയിലുള്ള വേല.

### സണ്ടേസ്കൂൾവേലയുടെ കണക്കുകൾ

| | 1931 | 1934 |
|---|---|---|
| സണ്ടേസ്ക്കൂളുകൾ | 378 | 383 |
| അദ്ധ്യാപകർ | 1628 | 1812 |
| അദ്ധ്യേതാക്കൾ:— | | |
| ക്രൈസ്തവർ | 16232 | 17003 |
| അക്രൈസ്തവർ | 1843 | 1507 |
| ആകെ | 18075 | 18510 |
| സന്ദർശകർ | ... | 55 |
| ഡിസ്ത്രിക്ട് സെക്രട്ടറിമാർ | 8 | 9 |
| സണ്ടേസ്ക്കൂൾശേഖരങ്ങൾ | 568 | 528 |

നമ്മുടെ സണ്ടേസ്ക്കൂളുകളെപ്പററി സ്തോത്രം ചെയ്വാൻ ന്യായമുണ്ട്. മലയാളക്കരയിലുള്ള കുട്ടികൾക്കു സ്ക്കൂളുകളോടുള്ള സ്നേഹം ജന്മനാസിദ്ധമാണ്. നമ്മുടെ ചെറുപ്പക്കാരായ പുരുഷന്മാരിലും സ്ത്രീകളിലും സണ്ടേസ്ക്കൂൾ അദ്ധ്യാപകജോലിയേൽക്കുന്നതിനുള്ള സന്നദ്ധതയും കാണുന്നുണ്ട്. അദ്ധ്യാപകരിൽ ൭൫ ശതമാനം സ്വമേധാവേലക്കാരാണ്.

മേൽകാണിച്ചിട്ടുള്ള കണക്കുകളിൽ പ്രതികൂലമായ ഏക സംഗതി വരുമാനത്തിലും അക്രൈസ്തവവിദ്യാൎത്ഥികളുടെ എണ്ണത്തിലുമുള്ള കുറവാണ്. ഇതിൽ അക്രൈസ്തവവിദ്യാൎത്ഥികളുടെ കുറവ് ഒരുപക്ഷേ ഈഴവക്കും നായന്മാൎക്കും ഞായറാഴ്ച കൂട്ടങ്ങളും ഞായറാഴ്ചപ്പള്ളിക്കൂടങ്ങളും ഉള്ളതുകൊണ്ടായിരിക്കാം ഭവിച്ചിട്ടുള്ളത്.

സണ്ടേസ്ക്കൂൾവേലയുടെ വിജയം സൂക്ഷ്മമായവ്യവസ്ഥിതിയെ ആശ്രയിച്ചിരിക്കുന്നു. പ്രത്യേകിച്ചും അങ്ങിങ്ങായ പാഠശാലകളും വിദ്യാഭ്യാസം കുറഞ്ഞ അദ്ധ്യാപകന്മാരും ഉള്ള നമ്മുടെ മഹായിടവകയിൽ ഇതിൻെറ പ്രാധാന്യം വളരെയാണ്. സന്ദൎശനങ്ങൾ, കോൺഫ്രൻസുകൾ, അദ്ധ്യാപകന്മാൎക്കും വിദ്യാൎത്ഥികൾക്കുമായുള്ള പ്രത്യേക ക്യാമ്പുകൾ മുതലായവ മുഖാന്തിരം ഈ കാൎയ്യത്തിൽ സന്ദൎശകന്മാരും ഡിസ്ത്രിക്ട്സെക്രട്ടറിമാരും വളരെ വേല ചെയ്യുന്നുണ്ട് സഞ്ചാരത്തിനു മാത്രം ചെലവാകുന്ന ഒരു തുച്ഛമായ തുക സ്വീകരിച്ചുകൊണ്ടു വേല ചെയ്തുകൊള്ളാമെന്നു തൻെറ വിദ്യാൎത്ഥിജീവിതത്തിൽ തന്നെ സണ്ടേസ്ക്കൂളുകളുമായി പ്രത്യേകം പരിചയം സിദ്ധിച്ചിട്ടുള്ള മിസ്റ്റർ എം. എം. ജോൺ ബി എ. സമ്മതിച്ചതോടുകൂടി ഒരു ഓർഗനൈസിംഗ്സെക്രട്ടറിയെ നിയമിക്കണമെന്നു ദീൎഘകാലമായി ഉണ്ടായിരുന്ന ആഗ്രഹം നിറവേറി. കുന്നൂരുള്ള സണ്ടേസ്ക്കൂൾ സ്ഥാപനത്തിൽ പരിശീലനം കഴിച്ചതിനുശേഷം ഇദ്ദേഹം ജോലി ആരംഭിക്കുകയും മഹായിടവകയുടെ പല സ്ഥാനങ്ങളിലും സഞ്ചരിച്ച്, സണ്ടേസ്ക്കൂളുകൾ സന്ദൎശിച്ചും കോൺഫ്രൻസുകൾ ക്യാമ്പുകൾ മുതലായവയിൽ പങ്കെടുത്തും തൻെറ ജോലി ഭംഗിയായി നിൎവ്വഹിച്ചുപോരുകയും ചെയ്തു.

നമ്മുടെ മഹായിടവകയിലുള്ള സണ്ടേസ്ക്കൂൾപ്രവൎത്തകന്മാരെ കുന്നൂർസ

ണ്ടേസ്ക്കൂൾ സ്ഥാപനത്തിൽ ചേൎന്നുകൊണ്ടിരുന്ന അഖിലേന്ത്യാസെക്രട്ടറി ആന്ററുസാല്ല്യവർകളോടും മിസ് മാമ്മൻ ദേയാടും നമുക്കുണ്ടായിട്ടുള്ള കടമ തിരുവിതാംകൂർ സന്ദൎശിച്ചു പ്രവൎത്തകൎക്കായി അഭ്യസനക്ലാസ്സുകൾ നടത്തിയും ഓർഗനൈസിംഗ്സെക്രട്ടറിയുടെ സഞ്ചാരച്ചെലവിലേക്ക് ഉദാരമായ സംഭാവന നല്കിയും പൂൎവ്വാധികം വൎദ്ധിപ്പിച്ചിരിക്കുന്നു എന്നുള്ളതു വിസ്മരിക്കാൻ പാടില്ലാത്തതാകുന്നു.

൧൯൩൧–ലെ മഹായിടവകറിപ്പോർട്ടിൽ സൂചിപ്പിച്ചിരുന്ന മലയാളംസണ്ടേസ്ക്കൂൾ പാഠപദ്ധതി ഈ റിപ്പോർട്ടുകാലത്തു കുമാരവകുപ്പിനുള്ള പാഠങ്ങൾ പ്രസിദ്ധീകരിച്ചതോടുകൂടി പൂൎണ്ണമാക്കി. ഇപ്പോൾ ഏഴുവർഷത്തേക്കുള്ള പാഠപദ്ധതി നമുക്കുണ്ട്.

൧൯൩൩–ൽ തിരുവിതാംകൂറിലെ ബാലശുശ്രൂഷാസംഘം അതിൻെറ രജതജൂബിലി ആഘോഷിക്കുകയും ഒരു ഫണ്ടു ശേഖരിക്കുകയും ചെയ്തു. ഈ സംഘം ഇംഗ്ലണ്ടിലെ ബാലശുശ്രൂഷാസംഘത്താൽ സന്ധിക്കപ്പെടുകയും മാൎത്തോമ്മാസഭയുടെയും, ആംഗ്ലേയസഭയുടെയും പ്രതിനിധികളുടങ്ങിയ ഒരു കമ്മററിയാൽ നിയന്ത്രിക്കപ്പെടുകയും ചെയ്യുന്നു. ഈ കുട്ടികൾക്കുവേണ്ടി ഒരു മാസിക പ്രസിദ്ധീകരിക്കുകയും, വേദവായനക്കാർഡുകൾ വിതരണം ചെയ്കയും, മഹായിടവക മുഴുവൻ സഞ്ചരിച്ചു കുട്ടികൾക്കു പ്രത്യേക ശുശ്രൂഷകൾ നടത്തത്തക്കവണ്ണം നാലു മിഷ്യനറിമാരെ (സഞ്ചാരഉപദേശിമാരെ) സന്ധിക്കുകയും ചെയ്യുന്നു. ഇൻഡ്യയിലെ ബാലശുശ്രൂഷാസംഘംസെക്രട്ടറിയായ മിസ്റ്റർ ആർച്ചിബോൾഡ് ൧൯൩൨–ൽ തിരുവിതാംകൂർ സന്ദൎശിക്കുകയും, തൃശ്ശൂരും കോട്ടയത്തും യുവജനങ്ങൾക്കു പ്രത്യേക യോഗങ്ങൾ നടത്തുകയും ചെയ്തു. ഈ യോഗങ്ങൾ കൊണ്ടു പലരുടെ ജീവിതത്തിലും സ്ഥായിയായ ഫലമുണ്ടായിട്ടുണ്ട്.

പ്രതിവർഷമുള്ള വിദ്യാൎത്ഥിമഹായോഗം ൧൯൩൨ ലൊഴിച്ചുള്ള കൊല്ലങ്ങളിൽ മാൎത്തോമ്മാസഭയുമായി യോജിച്ചു നടത്തി. വെളിയിൽനിന്നും വിഖ്യാതന്മാരായ പ്രാസംഗികന്മാരെ ഈ യോഗങ്ങളിൽ ലഭിച്ചു. തിരുനൽവേലി ബിഷോപ്പു, റവ. സ്റ്റിഫൻനീൽ, നമ്മുടെ സഭയിലെ ഫാദർ ഫിൽഡ്. മദ്രാസ് ക്രിസ്ത്യൻകോളജ് പ്രാസംഗികന്മാരായ മെസ്സേഴ്സ് എ. ജെ. ബോയിഡ്, ജെ. സി. മാർട്ടിൻ ആർ. എസ്. മാക്നിക്കോൾ, സ്കോച്ച്മിഷ്യനിൽപെട്ട ഡാക്ടർ സതർലണ്ട് മുതലായവർ പ്രാസംഗികന്മാരായിരുന്നു.

ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽനിന്നും ബി. എ. പാസ്സായ മിസ്റ്റർ ററി. ബി. ബഞ്ചമിൻ ആരംഭിച്ച മിഷ്യനറിവേലയ്ക്കു ഒരുങ്ങുന്നവരുടെ കൂട്ടായ്മ നമ്മുടെ സഭയിലെ അഭ്യവിസ്തുവിദ്യരായ യുവജനങ്ങൾക്കു ക്രിസ്തീയ സേവനത്തിനു വഴികാണിച്ചുകൊടുക്കത്തക്ക ഒരു പ്രസ്ഥാനമാണ്. ഇതു, തങ്ങളുടെ ജീവിതം ഏതെങ്കിലും പ്രകാരത്തിൽ സുവിശേഷവേലയ്ക്കു വിനിയോഗിക്കാമെന്നു വാഗ്ദാനം ചെയ്യുന്ന ചെറുപ്പക്കാരുടെ ഒരു സംഘടനയാണ്. സഭയുടെ പൊതുമുതലിൽനിന്ന് യാതൊരു ശമ്പളവും പററാതെ ഏതെങ്കിലും സുവിശേഷപരമായ വേലയുടെ ചുമതല വഹിക്കുക എന്നുള്ളതു് ഈ സംഘടനയുടെ ഉദ്ദേശ്യമാണ്. ഏറത്തുതുമ്പമൺ എന്ന നമ്മുടെ ഒരു പാവപ്പെട്ട സഭയിൽ ഇവരിൽ രണ്ടുപേർ വേലചെയ്തു. അവർ ഒരു സാധാരണ ഗ്രാമീണ ഭവനത്തിൽ താമസിക്കുകയും, ഞായറാഴ്ചശുശ്രൂഷകളും, നിശാപാഠശാലകളും നടത്തുകയും പ്രതിദിനം ക്രൈസ്തവരും അക്രൈസ്തവരുമായ ആളുകളുടെ ഭവനങ്ങൾ സന്ദൎശിക്കുകയും ചെയ്തുവരുന്നു. അവരുടെ ത്യാഗപൂൎണ്ണമായ വേല നല്ല മതിപ്പുണ്ടാക്കിയിട്ടുണ്ട്.

നവ്യവും സുഭക്ഷ്യമായ വേറൊരു പ്രവർത്തനമത്രെ ഗ്രാമങ്ങളിലുള്ള സാധുവർഗ്ഗക്കാരായ യുവജനങ്ങൾക്കുവേണ്ടിയുള്ള സമ്മേളനങ്ങൾ. ഈ പ്രസ്ഥാനം ഉപജ്ഞാതമായതു മുൻപ് വൈ. എം. സി. എ. സെക്രട്ടറിയായിരുന്ന ഒളശ്ശ പട്ടക്കാരൻ റവ. ജോർജ്ജ് കോശിക്കാണ്. ൧൯൩൩-ൽ പരീക്ഷാർത്ഥം ഈ പദ്ധതി പ്രയോഗത്തിൽ വരുത്തുകയും, ഫലപ്രദമെന്നുകണ്ട ൧൯൩൪-ൽ മററു മൂന്നിടവകകളിൽ അനുവർത്തിക്കയും ചെയ്തു. ഈ സമ്മേളനങ്ങൾ ഉപയോഗപ്രദവും, ജനസമ്മതിയുമായിത്തീർന്നിട്ടുണ്ട്. ഇവയ്ക്കുള്ള സകല ചെലവും ഇവയിൽ സംബന്ധിക്കുന്ന യുവാക്കന്മാർ സന്തോഷത്തോടുകൂടി വഹിക്കുന്നു.

ബെതേൽ ആശ്രമസ്ഥയായ മിസ്സ് റെയിച്ചൽ ജോസപ്പും, ബേക്കർ സ്മാരക ഹൈസ്കൂൾ പ്രിൻസിപ്പാളും കൂടി ഹിന്ദുമാനേജ്മെൻറിനാലൊ, ഡിപ്പാർട്ടുമെൻറിനാലൊ നടത്തപ്പെടുന്ന ഹൈസ്കൂളുകളിൽ പഠിക്കുന്ന ക്രൈസ്തവ പെൺകുട്ടികളെ ഉദ്ദേശിച്ച് വർഷംതോറും ഓരോ ക്യാമ്പു നടത്തുകയും അവരുടെ ശ്രമത്താൽ മഹായിടവകയുടെ പല ഭാഗങ്ങളിലായി പെൺകുട്ടികളുടെ നാല്പ സംഘങ്ങൾ സ്ഥാപിക്കുകയും ചെയ്തിട്ടുണ്ട്. ഇവയിലെല്ലാം കൂടി ഇപ്പോൾ ൨൭൭ അംഗങ്ങളുണ്ട്.

---

## അദ്ധ്യായം ൩.

## വിദ്യാഭ്യാസം

൧൯൩൩-ൽ മദ്രാസ് വിദ്യാഭ്യാസ സർവ്വീസിലിരുന്ന മിസ്റ്റർ ആർ. എം. സ്റ്റേത്താം അദ്ധ്യക്ഷനായി, തിരുവിതാംകൂറിലെ വിദ്യാഭ്യാസസ്ഥിതിയെപ്പററി അന്വേഷണം ചെയ്തു പരിഷ്കാരങ്ങൾ നിർദ്ദേശിക്കുന്നതിന് ഒരു കമ്മററി നിയമിതമായി. ആ വർഷംതന്നെ പ്രസിദ്ധപ്പെടുത്തിയ റിപ്പോർട്ടു വിദ്യാഭ്യാസഘടനയിൽ വളരെ പരിഷ്കാരങ്ങൾ നിർദ്ദേശിച്ചിരുന്നു. അവ നടപ്പിൽ വരുത്തുന്നതിനായി ൧൯൩൪-ൽ മിസ്റ്റർ സ്റ്റേത്താമിനെത്തന്നെ വിദ്യാഭ്യാസഡയറക്ടരായി നിയമിച്ചു. റിപ്പോർട്ട് ഒരു വിദഗ്ദ്ധൻെറ നിർദ്ദേശങ്ങളടങ്ങിയ ഒരു പ്രമാണം തന്നെയാണ്. പല കാര്യങ്ങളിലും മദ്രാസിൽ നടപ്പിലിരിക്കുന്ന രീതികളോടു സാമ്യംവഹിക്കുന്ന നിർദ്ദിഷ്ടപരിഷ്കാരങ്ങൾ വിദ്യാഭ്യാസകാര്യക്ഷമത വർദ്ധിപ്പിക്കുന്നതിനു പര്യാപ്തങ്ങളാണ്. ഗവമ്മെൻറുസഹായത്താൽ ക്രൈസ്തവസമൂഹങ്ങൾ നടത്തുന്ന വിദ്യാഭ്യാസവേലയെ ഈ പരിഷ്കാരങ്ങൾ എങ്ങനെ ബാധിക്കുമെന്നുള്ളതു, പരിഷ്കാരങ്ങൾ നടപ്പിൽ വരുന്നതിൽ കാണിക്കുന്ന അനുഭവത്തെയും ദാക്ഷിണ്യത്തെയും ആശ്രയിച്ചിരിക്കും. ഇതുപര്യന്തം നടപ്പിൽ വരുത്തിയിരിക്കുന്ന പരിഷ്കാരങ്ങളിൽ മഹായിടവകപ്രവർത്തനത്തെ ബാധിക്കുന്ന ഏകകാര്യം പ്രാഥമികപാഠശാലകളെ സംബന്ധിച്ചുള്ളതാണ്. ഇതിനെപ്പററി പിന്നാലെ പ്രസ്താവിക്കാം.

മിഷ്യനറിസമൂഹങ്ങളും പ്രൈവററ് ഏജൻസികളും നടത്തിവരുന്ന വിദ്യാഭ്യാസപ്രവർത്തനങ്ങളോട് ഇതുവരെ തുടർച്ചയായി ഗവമ്മെൻറ് അനുവർത്തിച്ചുപോന്ന സൌഹാർദ്ദഭാവത്തിനു വിപരീതമെന്നു തോന്നത്തക്കവണ്ണം ൧൯൩൪-ൽ രണ്ട് ഉത്തരവുകൾ പുറപ്പെടുവിച്ചു. അവയിൽ ഒന്നു, ഗവമ്മെൻറിൽ നിന്നും സഹായധനം വാങ്ങിക്കുന്ന എല്ലാ പ്രൈവററ് പാഠശാലകളിലും പരസ്യമായ ആരാധന നിരോധിക്കുന്നതായിരുന്നു. അനദ്ധ്യായസമയങ്ങളിൽ പ്രൈവററ് ഉടമയാ

യ സ്ക്രൂളുകളിലും പരിസരങ്ങളിലും ഇങ്ങനെ അനാവശ്യമായി കൈകടത്തുന്നതിനെ ന്യായമായി പ്രതിഷേധിച്ചെങ്കിലും യാതൊരു ഫലവും ഉണ്ടായിട്ടില്ല. കുറേക്കഴിഞ്ഞു മിഡിൽസ്ക്രൂളുകളിലെയും ഹൈസ്ക്രൂളുകളിലെയും ഫീസു കുറച്ചിരിക്കുന്നതായി പെട്ടെന്നു പ്രസിദ്ധപ്പെടുത്തിയ നോട്ടീസായിരുന്നു മററൊന്നു. ഒരു സ്ക്രൂൾവർഷത്തിൻെറ മദ്ധ്യത്തിൽ ഇപ്രകാരം ഒരുത്തരവു പുറപ്പെടുവിച്ചതിൻെറ അനാശാസ്യതയെപ്പററി പ്രതിഷേധിച്ചതിൻെറ ഫലമായി നഷ്ടപരിഹാരത്തിനു് ഒരു സഹായധനം നല്കാമെന്നു ഗവമ്മെൻറ് സമ്മതിച്ചു. മഹായിടവക സ്ക്രൂളുകൾക്കും കോളേജിനുമായി പ്രതിവർഷം ചെലവഴിക്കുന്ന തുക ഏകദേശം ൪൦,൦൦൦ രൂപായാണു്. മലയാളം സംസാരിക്കുന്ന കേരളമണ്ഡലത്തിലെ മിഷ്യനറി വിദ്യാഭ്യാസം ഏകോപിച്ചിരിക്കുന്നതിനു ദക്ഷിണേന്ത്യാക്രൈസ്തവവിദ്യാഭ്യാസസമിതിയുടെ ശാഖയായി ൧൯൩൨-ൽ ഒരു കേരള പ്രാദേശികകമ്മിററി രൂപവൽക്കരിച്ചു. ഈ കമ്മിററി അഞ്ചു പ്രാവശ്യം കൂടുകയും പൊതുവായ പല പ്രശ്നങ്ങളെപ്പററി ആലോചിക്കയും ചെയ്തിട്ടുണ്ടു്. ആലോചനയിലിരിക്കുന്ന തിരുവനന്തപുരം സർവ്വകലാശാലയെപ്പററി ചില കാര്യങ്ങൾ തിരുവിതാംകൂർ വിദ്യാഭ്യാസപരിഷ്കരണകമ്മിററിയെ ധരിപ്പിക്കുന്നതിനു ൧൯൩൩-ൽ ഒരു നിവേദകസംഘത്തെ ഈ കമ്മിററിക്കാർ അയച്ചു.

## ഫ. വൈദികാഭ്യസനം

## കേംബ്രിഡ്ജ് നിക്കോൾസൻ ഇൻസ്റ്റിററ്യൂഷ്യൻ

റിപ്പോർട്ടുകാലത്തിൻെറ അവസാനത്തിൽ വൈദികക്ലാസിലും, ഉപദേശിക്ലാസിലും ഒൻപതു വിദ്യാത്ഥികൾ വീതം ഉണ്ടായിരുന്നു. വൈദികക്ലാസിലെ വിദ്യാത്ഥികളിൽ മൂന്നു പേർ പട്ടത്തിനായി ഒരുക്കപ്പെടുന്നവരും, മററുള്ള ആറുപേർ ക്രിസ്തീയവേലയ്ക്കു സ്വമേധാ ഒരുങ്ങുന്നവരും ആയിരുന്നു. ഇവരിൽതന്നെ മാത്തോമ്മാസഭയിൽ നിന്നും യാക്കോബായ സഭയിൽനിന്നും ഓരോരുത്തരുണ്ടായിരുന്നു.

ഓരോ വർഷത്തേക്കുമുള്ള ശരാശരി ചെലവു ൩൦൨൭ രൂപയായിരുന്നതിൽ ൩൦൦ ക. എസ്സ്. പി. സി. കെ. വേതനംമൂലം ലഭിച്ചു.

ഇതുവരെ മഹായിടവകയിലെ പട്ടത്തിനുപഠിക്കുന്ന ബിരുദധാരികളെ കൽക്കട്ടായിൽ ബിഷോപ്പ്സ് കോളേജിൽ അയച്ചു പരിശീലിപ്പിക്കുക പതിവായിരുന്നു. ഇതിനു പല സൌകര്യങ്ങളും, അസൌകര്യങ്ങളുമുണ്ടെന്നു് അനുഭവംകൊണ്ടു മനസ്സിലായിട്ടുണ്ടു്. സൌകര്യങ്ങൾ നഷ്ടപ്പെടുത്താതെ അസൌകര്യങ്ങൾ പരിഹരിക്കുന്നതിനു നമ്മുടെ വൈദികപാഠശാലയിൽ രണ്ടു വർഷവും, അവസാനവർഷം കൽക്കട്ടായിലും നമ്മുടെ ബിരുദധാരികളായ വിദ്യാത്ഥികൾ അഭ്യസനം കഴിക്കത്തവണ്ണം ഒരു പരിഷ്കാരം വരുത്തണമെന്നു സഭാപ്രവത്തകബോർഡുകാർ നിശ്ചയിച്ചു.

൧൯൩൩ ജൂൺമാസത്തിൽ ഓർതഡോക്സ് സുറിയാനിസഭ കോട്ടയത്തു ഒരു പുതിയ വൈദികസിമ്മിനാരി ആരംഭിച്ചു. ഇപ്പോൾ കോട്ടയത്തു അടുത്തടുത്തു് ഓരോ വിഭാഗക്കാർക്കായി മൂന്നു വൈദിക സെമ്മിനാരികൾ ഉണ്ടു്. ഓരോന്നിലെയും വിദ്യാത്ഥികളുടെ എണ്ണം അംഗുലീപരിമിതവുമാണു്. ഓരോ സഭയുടെയും പാരമ്പര്യങ്ങളെ സംരക്ഷിച്ചു പോരത്തക്കവണ്ണം സൌകര്യപ്പെടുത്തിയിട്ടുള്ള ഒരു

ഐക്യസ്ഥാപനം പൊതു ഉദ്ദേശസിദ്ധിക്കു ധാരാളം മതിയാകുമായിരുന്നു. ൧൯൩൪—ലെ ഡയോസിസൻ കൌൺസിലിൽ മലയാളസംസ്ഥാനത്തിന് ഒരു ഐക്യവൈദികപാഠശാല സ്ഥാപിക്കുന്നതിനെപ്പററി ഒരാലോചന കൊണ്ടുവരുകയും അതിൻെറ പ്രായോഗികതയെപ്പററി ചർച്ച് ചെയ്തു നിർദ്ദേശങ്ങൾ സമർപ്പിക്കുന്നതിന് ഒരു കമ്മിററി നിയമിക്കുകയും ചെയ്തു.

## ൨. ശിക്ഷാക്രമപരിശീലനം

### സി. എൻ. ഐ. യും ബുക്കാനാൻ പാഠശാലയും

| | സി. എൻ. ഐ. 1931 | 1934 | ബി. 1631 | ഐ. 1931 |
|---|---|---|---|---|
| അദ്ധ്യാപകർ | 2 | 5 | 3 | 3 |
| അഭ്യസ്ഥതാക്കൾ:— | | | | |
| ആംഗ്ലേയർ | 10 | 21 | 4 | 12 |
| ആംഗ്ലേയരല്ലാത്തവർ | 9 | 13 | 15 | 12 |
| അക്രൈസ്തവർ | 5 | 7 | 2 | 2 |
| ആകെ | 24 | 41 | 21 | 26 |
| ഗവമ്മെൻറു സഹായധനം | 2162 | 2118 | 1080 | 2030 |
| ഫീസ് | 790 | 1420 | 295 | 461 |
| മൊത്തച്ചെലവ് | 7046 | 5804 | 1324 | 3900 |

പുതിയപരിഷ്കാരമനുസരിച്ച് കാലക്രമത്തിനു മലയാളം ഏഴാംക്ലാസ്സ്പരീക്ഷ അദ്ധ്യാപകവൃത്തിക്കു മതിയായ യോഗ്യതയായി അംഗീകരക്കപ്പെടുകയില്ല. എല്ലാ അദ്ധ്യാപകരും ഹൈസ്ക്കൂൾപരീക്ഷ പാസാകേണ്ടതായിവരും. ഇതനുസരിച്ചു നമ്മുടെ ലോവർഗ്രേഡ്ട്രെയിനിംഗ്സ്ക്കൂളുകൾ കാലാന്തരത്തിൽ ഹയ്യർഗ്രേഡ്ട്രെയിനിംഗ്സ്ക്കൂളുകളായി മാറേറണ്ടതായി വരും. കൂടാതെ മേലാൽ അദ്ധ്യാപകർ ട്രെയിനിംഗ് കഴിഞ്ഞവരായിരിക്കണമെന്നു നിർബ്ബന്ധപൂർവ്വം നിഷ്കർഷിക്കുന്നതുകൊണ്ട് ഇപ്പോഴുള്ളതിൽക്കൂടുതൽ സൌകര്യങ്ങൾ ട്രെയിനിംഗിനുണ്ടാക്കികൊടുക്കേണ്ടതായും വന്നുകൂടും. പുതിയ ആവശ്യങ്ങൾ നിറവേററുന്നതിനായി മഹായിടവകയിലെ രണ്ടുട്രെയിനിംഗ്സ്ക്കൂളുകളിലും സ്ക്കൂൾഫയിനൽ പാസ്സായ അദ്ധ്യാപകർക്കായി ട്രെയിനിങ്ങ്ക്ലാസ്സുകൾ തുടങ്ങുന്നതിനു വിദ്യാഭ്യാസബോർഡ് അനുമതിനല്കി. ൧൯൧൦—വരെ ഇതുപോലെയുള്ള ക്ലാസ്സ് സി. എൻ. ഐ—യിൽ ഉണ്ടായിരുന്നു. ൧൯൩൪ മെയ് മാസത്തിൽ ൯ വിദ്യാർത്ഥികളോടുകൂടി ക്ലാസ്സ് വീണ്ടും ആരംഭിച്ചു. ൧൯൩൫—ൽ ഇതുപോലെ ഒരു ക്ലാസ്സ് ബുക്കാനാൻപാഠശാലയിലും തുടങ്ങുന്നതിനുദ്ദേശിക്കുന്നു.

൧൯൩൨—൩൩—ൽ വിദ്യാഭ്യാസരീതികളിലും മററും പ്രത്യേകപരിശീലനം സമ്പാദിക്കുന്നതിനു മിസ്സ് മറിയംബഞ്ചമിൻ ഇംഗ്ലണ്ടിനുപോയി. ൧൯൩൩—൩൪—ൽ മിസ്സ് ഹിൽ അവധിയിലായിരുന്നപ്പോൾ ഇവർ പ്രിൻസിപ്പാളായി പകരം ജോലി നോക്കി.

## ൯. ഇംഗ്ലീഷ് വിദ്യാഭ്യാസം

### കോട്ടയം സി. എം. എസ്സ്. രണ്ടാംഗ്രേഡ് കോളെജ്

| അദ്ധ്യാപകന്മാർ | 1931 | 1934 |
|---|---|---|
| ആംഗ്ലേയക്രിസ്ത്യാനികൾ | 4 | 5 |
| ആംഗ്ലേയരല്ലാത്ത ക്രിസ്ത്യാനികൾ | 5 | 5 |
| അക്രൈസ്തവർ | 5 | 4 |
| ആകെ | 14 | 14 |

| വിദ്യാർത്ഥികൾ | 1931 | 1934 |
|---|---|---|
| ആംഗ്ലേയരല്ലാത്തവർ | 41 | 48 |
| ആംഗ്ലേയരല്ലാത്ത ക്രിസ്ത്യാനികൾ | 99 | 117 |
| അക്രൈസ്തവർ | 60 | 65 |
| ആകെ | 200 | 230 |

| | | |
|---|---|---|
| ബോർഡിംഗിൽ താമസിക്കുന്നവർ | 52 | 44 |
| ഗവർമ്മെൻറ് സഹായധനം | 1758 ക. | 1678 ക. |
| ഫീസ് | 24,496 ക. | 23298 ക. |
| മൊത്തച്ചിലവ് | 32,345 ക. | 31090 ക. |

ഇൻഡ്യയിലെ മിഷ്യൻകോളേജുകളുടെ അഭിവൃദ്ധിക്കും വികാസത്തിനുമായുള്ള ലിൻഡ്സേകമ്മീഷൻെറ നിർദ്ദേശങ്ങൾ നടപ്പിൽവരുത്തുന്നതിനു പാശ്ചാത്യദേശങ്ങളിൽ ധനശേഖരാർത്ഥം ഒരഭ്യർത്ഥന പുറപ്പെടുവിച്ചു. ഈ അഭ്യർത്ഥനയിൽ കോട്ടയം സി. എം. എസ്സ്. കോളേജ് ഒരു ഒന്നാംഗ്രേഡ് കോളേജാക്കുന്നതിനെപ്പററിക്കൂടെ പ്രസ്താവിക്കും എന്ന് ആശിച്ചിരുന്നു. എന്നാൽ തിരുവിതാംകൂറിലെ ഒരു കോളേജുമാത്രം ഈ അഭ്യർത്ഥനയിൽ ഉൾപ്പെടുത്തിയാൽ മതിയെന്നു ഇംഗ്ലണ്ടിലെ അഭ്യർത്ഥനകമ്മററി നിശ്ചയിക്കയും ആലുവായൂണിയൻക്രിസ്ത്യൻകോളേജിനു മുൻഗണന കൊടുക്കുകയും ചെയ്തു. പുതിയ പരീക്ഷണശാലയെപ്പററിയുള്ള പദ്ധതിക്കു പുരോഗതി ഒന്നുംതന്നെ ഉണ്ടായിട്ടില്ല. എങ്കിലും കോളേജിൻെറ ഒരു പൂർവ്വപ്രിൻസിപ്പാളായിരുന്ന റവ. ഡബ്ളിയു. ഇ. എസ്സ്. ഹോളണ്ടിൽനിന്നു ഈ ഉദ്ദേശനിർവ്വഹണത്തിനു ൨൦൦൦ ക. സംഭാവനയായി ലഭിച്ചു.

ചേരമസമുദായാംഗങ്ങളും നമ്മുടെ സഭയിൽപെട്ടവരുമായ രണ്ടുപേർ ൧൯൩൩-ൽ ഇൻറർമിഡിയേററുപരീക്ഷ ജയിച്ചു. ഒരാൾ കോട്ടയംകോളേജിൽനിന്നും അപരൻ ആലുവാകോളേജിൽനിന്നുമാണ് പാസായത്. അധഃകൃതവർഗ്ഗക്കാരുടെ സാവധാനമെങ്കിലും സുനിശ്ചിതമായ പുരോഗമനത്തിൻെറ പ്രാരംഭചിഹ്നങ്ങളിൽ ഒന്നായി ഇതിനെ ഗണിക്കാവുന്നതാണ്.

സർവ്വകലാശാലാ പരിക്ഷാഫലത്തിൽ തെക്കെഇൻഡ്യയിലെ കോളേജുകളുടെ കൂട്ടത്തിൽ ഉന്നതമായ ഒരുസ്ഥാനം ഈ കോളേജിനു ലഭിച്ചുകൊണ്ടിരുന്നു.

## ഇംഗ്ലീഷ്ഹൈസ്ക്കൂൾ

| അദ്ധ്യാപകർ | കോളജ്. | മല്ലപ്പള്ളി. | മാവേലിക്കര. | തൃശ്ശൂർ. | ബേക്കർസ്മാരകം. |
|---|---|---|---|---|---|
| ആംഗ്ലേയർ | 15 | 9 | 21 | 11 | 14 |
| ആംഗ്ലേയരല്ലാത്തവർ | 11 | 5 | 5 | 4 | 6 |
| അക്രൈസ്തവർ | 4 | 1 | 1 | 11 | 0 |
| ആകെ | 30 | 15 | 27 | 26 | 20 |
| വിദ്യാർത്ഥികൾ | | | | | |
| ആംഗ്ലേയർ | 237 | 100 | 144 | 45 | 120 |
| ആംഗ്ലേയരല്ലാത്തവർ | 222 | 154 | 333 | 78 | 155 |
| അക്രൈസ്തവർ | 166 | 82 | 70 | 483 | 63 |
| ആകെ | 645 | 336 | 517 | 606 | 338 |
| പബ്ലിക്കപരീക്ഷയിൽ വിജയശതമാനം | 64.7 | 67 | 33 | 41 | 88 |
| ബോർഡിംഗിൽ താമസിക്കുന്നവർ | 37 | ... | ... | ... | 45 |
| ഗവമ്മെൻറ് സഹായധനം | 335 ക. | 1137 | 1582 | 6256 | 3536 |
| ഫീസ് | 21093 ക. | 9606 | 12245 | 11895 | 7520 |
| അദ്ധ്യാപകരുടെ ശമ്പളം | 21783 ക. | 8860 | 12638 | 16654 | 14375 |
| മൊത്തച്ചിലവ് | 33370 ക. | 10826 | 18639 | 20526 | 18758 |

മഹായിടകവയിലെ എല്ലാ ഇംഗ്ലീഷ്സ്ക്കൂളുകൾക്കുമായി ഒരു പൊതുവേദപാഠപദ്ധതിയും അതനുസരിച്ച ഒരു പൊതുപരിക്ഷയും ൧൯൩൩-ൽ വിദ്യാഭ്യാസ ബോർഡ് ഏർപ്പെടുത്തി. മറെറാരു പ്രധാനസംഗതി മഹായിടവക ഇംഗ്ലീഷ്സ്ക്കൂൾ സന്ദർശകനായി ൧൯൩൪-ൽ ഒരാളെ നിയമിച്ചു എന്നുള്ളതാണ്. കോട്ടയം കോളജ്ഹൈസ്ക്കൂളിലെ ഒരു പൂർവ്വ പ്രഥമാദ്ധ്യാപകനായ മിസ്റ്റർ പി. എം. കുര്യൻ ബി. എ. എൽ. ററി. സന്ദർശകജോലി പ്രതിഫലംക്രടാതെ ചെയ്യാമെന്നു സമ്മതിച്ചു. അദ്ദേഹം തൻെറ അഭിനന്ദിതമായ പാഠശാലാസന്ദർശനാവസരങ്ങളിൽ സ്ക്രൂളുകളുടെ കാര്യക്ഷമത വർദ്ധിപ്പിക്കുന്നതിനു പര്യാപ്തങ്ങളായ പല നിർദ്ദേശങ്ങൾ കൊടുത്തിട്ടുണ്ട്.

൨൧ വർഷം പ്രഥമാദ്ധ്യാപകനായിരുന്നശേഷം ൧൯൩൩-ൽ മിസ്റ്റർ പി. എം. കുര്യൻ കോളജ്ഹൈസ്ക്കൂളിൽനിന്നും വിരമിച്ചു. അദ്ദേഹം പ്രഥമാദ്ധ്യാപകന്മാക്ക് ഒരു മാതൃകയായിരുന്നതുക്രടാതെ നിരവധി വിദ്യാർത്ഥികളുടെ സ്നേഹാദരകൃതജ്ഞതകൾക്കു പാത്രമായിത്തീന്നിട്ടുമുണ്ട്. മസൂലിപട്ടണത്തിലെ നോബിൾ കോളജിൽനിന്നു മിസ്റ്റർ ജോർജ്ജ്തോമസ് എം. എ. അദ്ദേഹത്തിൻെറ അനന്തരഗാമിയായി. കുട്ടികൾക്കു ഒരുമിച്ചുക്രടുന്നതിനു സൌകര്യമായ ഒരു ശാല നിർമ്മിക്ക

ന്നതിനു ഫൻമഌ-ൽ മാവേലിക്കര ബി. എച്ച്. ഹൈസ്ക്കൂൾ കെട്ടിടം നീട്ടിപ്പണി കഴിപ്പിച്ചു.

ഫൻമന സെപ്റ്റംബർമാസത്തിൽ തൃശ്ശൂർ സി. എം. എസ്സ്. ഹൈസ്ക്കൂളിൻെറ സുവൎണ്ണജൂബിലി ആഘോഷിച്ചു. ഏതൽ സന്ദഭത്തിൽ രാജ്യത്തിൻെറ നാനാഭാഗങ്ങളിലും ഉയൎന്നനിലയിലിരിക്കുന്ന അനവധി ഹിന്തുക്കളുടെ അനുമോദന സന്ദേശങ്ങൾ ലഭിച്ചു. സ്ക്കൂളിൽവച്ച് അവൎക്കു കിട്ടിയ വിദ്യാഭ്യാസത്തിൻെറ വിലയെപ്പററിയും, പ്രത്യേകിച്ചും സാന്മാൎഗ്ഗികമായും മതപരമായും അവൎക്കു ലഭിച്ച ആദൎശങ്ങളെക്കുറിച്ചും അവയിൽ പ്രതിപാദിച്ചിരുന്നു.

ബേക്കർഹൈസ്ക്കൂളിനുമാത്രമല്ല മഹായിടവകയ്ക്കു മുഴുവനായും നേരിട്ട വലിയ നഷ്ടമാണ് ൨൫ വൎഷക്കാലം പ്രിൻസിപ്പാളായിരുന്നശേഷം ഫൻമഌ-ൽ മിസ്സ് മിഗർ ജോലിയിൽനിന്നു വിരമിച്ചതു്. ബേക്കർസ്മാരകസ്ക്കൂൾ പബ്ലിക്കപരീക്ഷയിൽ എപ്പോഴും ഒന്നാംസ്ഥാനത്തുനിന്നു എന്നുള്ളതു മിസ്സ് മിഗറിൻെറ സാമൎത്ഥ്യത്തിനു മതിയായ തെളിവാണ്. റിപ്പോൎട്ടു വൎഷങ്ങളിലെ ജയം ൯൫-൦, ൯൫-൦, ൯൯-൦ ശതമാനം വീതമായിരുന്നു. ഫൻമഌ-ലെ മഹായിടവക വേദപാഠപരീക്ഷയിൽ എല്ലാ ഒന്നാംസമ്മാനങ്ങളും ബേക്കർഹൈസ്ക്കൂളിലെ ഓരോ വിദ്യാൎത്ഥിനിക്കാണ് ലഭിച്ചതു്.

ബേക്കർസ്മാരകഹൈസ്ക്കൂളിനോടനുബന്ധിച്ചു ഒരു കിൻഡർഗാർടൻ സ്ക്കൂൾ മിസ്സ് ഈസ്റ്റ് ആരംഭിക്കുകയും മററുപല സ്ഥാപനങ്ങളും ഇതിനെ അനുകരിക്കുകയും ചെയ്തിട്ടുണ്ട്. ഫൻമഌ-ൽ ഗവമ്മെൻറനുവാദത്തോടുകൂടി ഒരു കിൻഡർഗാർടൻ പരിശീലനക്ലാസ്സും ആരംഭിച്ചു.

## ഇംഗ്ലീഷ് മിഡിൽസ്ക്കൂളുകൾ

| | 1931 | 1934 |
|---|---|---|
| സ്ക്കൂളുകളുടെ എണ്ണം | 12 | 12 |
| അദ്ധ്യാപകർ | | |
| ആംഗ്ലേയർ | 46 | 54 |
| ആംഗ്ലേയരല്ലാത്തവർ | 15 | 14 |
| അക്രൈസ്തവർ | 7 | 7 |
| ആകെ | 68 | 75 |
| വിദ്യാൎത്ഥികൾ | | |
| ആംഗ്ലേയർ | ... | 506 |
| ആംഗ്ലേയരല്ലാത്തവർ | ... | 488 |
| അക്രൈസ്തവർ | 273 | 227 |
| ആകെ | 1271 | 1221 |

| | | |
|---|---|---|
| ഗവമ്മെൻറു ഗ്രാൻറു | 2544 | 3636 |
| ഫീസ് | 19537 | 18279 |
| മൊത്തച്ചെലവ് | 24229 | 26446 |

൧൧൦൮-ൽ പ്രാരംഭക്ലാസ്സുമാത്രമുണ്ടായിരുന്ന ബുക്കാനാൻ ഇംഗ്ലീഷുമിഡിൽ സ്ക്കൂളിൽ പിന്നീടുള്ള ഓരോവർഷവും ഓരോ ക്ലാസ്സ് ചേർത്തു പൂർണ്ണ മിഡിൽസ്ക്കൂളാക്കി. എങ്കിലും നമ്മുടെ മിഡിൽസ്ക്കൂളുകളിലെ കുട്ടികളുടെ ആകെ എണ്ണം ൧൧൦൮-ലേതിനെ അപേക്ഷിച്ചു ൫൦ കുറവാണ്. കുറവിനുകാരണം കാലസ്ഥിതിയുടെ വൈഷമ്യവും മത്സരസ്ക്കൂൾ സ്ഥാപനവുമാണ്.

ബുക്കാനാൻ ഇംഗ്ലീഷ്മിഡിൽസ്ക്കൂൾ ഒഴിച്ചു മറ്റെല്ലാസ്ക്കൂളുകളും പൊതുസഭാ മുതലിൽനിന്നുമുള്ള സഹായധനം ഇല്ലാതെ ഫീസുവരുമാനംകൊണ്ടുമാത്രം നടത്തപ്പെടുന്നവയാകയാൽ ജോലിനടത്തിക്കൊണ്ടുപോകുന്നതിൽ അസാധാരണമായ വൈഷമ്യങ്ങൾ ഉണ്ടായിട്ടുണ്ട്.

മിഡിൽസ്ക്കൂളുകളുടെ മേൽനോട്ടം അടുത്തുള്ള മഹായിടവക ഹൈസ്ക്കൂളിലെ ബിരുദധാരിയായ ഒരു അദ്ധ്യാപകനെക്കൊണ്ടു നടത്തിക്കണമെന്നു വിചാരിച്ചു ചെയ്ത ഏർപ്പാടുകൾ വിജയകരമായില്ല. മുൻപ്രസ്താവിച്ചിട്ടുള്ളപ്രകാരം ഒരു സന്ദർശകൻെറ നിയമനം കൂടുതൽ ആശാവഹമാണ്. ൧൧൦൯ മെയ് മാസത്തിൽ ആച്ചുഡീക്കൻബെഞ്ചമിൻ മിഡിൽസ്ക്കൂൾ ഹെഡ്മാസ്റ്റരന്മാരെ ഒരു ധ്യാനയോഗത്തിനും കോൺഫ്രൻസിനുമായി ക്ഷണിച്ചു. ഇതു വളരെ മതിക്കപ്പെടുകയും ഇതുപോലെ പ്രതിവർഷം നടത്തുന്നതു നല്ലതാണെന്നു തോന്നുകയും ചെയ്തു.

## നാട്ടുഭാഷാവിദ്യാഭ്യാസം

പുതിയ വിദ്യാഭ്യാസപരിഷ്കാരമനുസരിച്ച് എല്ലാ അപൂർണ്ണപ്രൈമറിപാഠശാലകൾക്കും ഗവമ്മെൻറു കൊടുത്തുവരുന്ന സഹായധനം പിൻവലിക്കപ്പെടും. എന്നാൽ ഒരു മാനേജ്മെൻറിൽ നടത്തുന്ന പൂർണ്ണപ്രൈമറിസ്ക്കൂളിൻെറ പോഷകസ്ക്കൂളുകളായി രണ്ടുക്ലാസ്സുകളുള്ള പ്രൈമറിസ്ക്കൂൾ ഉണ്ടായിരിക്കുന്നതിനനുവദിക്കും. നമ്മെ സംബന്ധിച്ചിടത്തോളം ഈ ദാക്ഷിണ്യത്തിനു വലിയ വിലയുണ്ടെന്നു തോന്നുന്നില്ല. എന്തെന്നാൽ നമ്മുടേതിനെക്കാൾ അടുത്തു മററുമാനേജ്മെൻറുവക പൂർണ്ണപ്രൈമറിസ്ക്കൂളുകൾ മിക്കസ്ഥാനങ്ങളിലുമുണ്ട്. വിദ്യാഭ്യാസപരമായും ആദർശപരമായും ഈ പരിഷ്കാരം നല്ലതെന്നു തോന്നാമെങ്കിലും തിരുവിതാംകൂറിൻെറ പ്രത്യേകസ്ഥിതിഗതികൾ വിചാരിച്ചുനോക്കിയാൽ അപൂർണ്ണപ്രൈമറിസ്ക്കൂളുകൾ ഇതുവരെയും പ്രയോജനകരമായതുപോലെ മേലിലും വളരെ ഉപകാരപ്രദമായിരിക്കും. കുന്നും കുഴിയും, കാററും മഴയും ഉള്ള ഈ രാജ്യത്തു വീട്ടിനടുത്ത് ഒരു പള്ളിക്കൂടമുണ്ടായിരിക്കുന്നതു കുഞ്ഞുങ്ങൾക്കും—പ്രത്യേകിച്ചു താണവർഗ്ഗങ്ങളിൽ പെട്ടവർക്കും—വലിയ അനുഗ്രഹമായിരിക്കും. കൂടാതെ അവിദ്യരായ മാതാപിതാക്കൾക്കു കുഞ്ഞുങ്ങളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിനു വീട്ടിനടുത്തുള്ള സ്ക്കൂളുകൾ പ്രോത്സാഹജനകമായിത്തീരേണ്ടതുണ്ട്. മേല്പറഞ്ഞ നയം നമ്മെ സംബന്ധിച്ചിടത്തോളം വളരെ കഠിനമായിരിക്കും. നാലുക്ലാസ്സുകളുണ്ടായിരിക്കണമെന്നുള്ള വ്യവസ്ഥവെച്ചു നോക്കിയാൽ നമുക്കിപ്പോഴുള്ള ൩൦൦-ൽ ൧ം സ്ക്കൂളുകൾ മാത്രമേ പൂർണ്ണമായിട്ടുള്ളൂ. അതുകൊണ്ട് ഒന്നുകിൽ പ്രതിവർഷം ഗവമ്മെൻറിൽനിന്നു കിട്ടിക്കൊണ്ടിരിക്കുന്ന ഒരു നല്ല സഹായധനം ഉപേക്ഷിക്കുന്നതിനൊ, അല്ലെങ്കിൽ ഒരു വലിയ മൂലധനമിറക്കി ആവർത്തനച്ചെലവും സഹിച്ചു പുതിയ ക്ലാസ്സുകൾ നടത്തുന്നതിനൊ നാം നിർബ്ബന്ധിതരായിത്തീരുന്നു.

## കൊമ്മ്യൂണിററി ബോർഡിംഗ് സ്കൂളുകൾ

| | റാന്നി | | ബെതേൽ | |
|---|---|---|---|---|
| | 1931 | 1934 | 1931 | 1934 |
| അദ്ധ്യാപകർ | 6 | 7 | 8 | 10 |
| വിദ്യാർത്ഥികൾ | 46 | 48 | 86 | 85 |
| ക്ലാസ്സുകൾ | 3 | 5 | 6 | 6 |
| ഫീസ് | 27 ക. | 70 ക. | 345 ക. | 481 ക. |
| ഗവൺമെൻറ് സഹായധനം | ... | ... | ... | ... |
| മൊത്തച്ചെലവ് | 3700 | 2935 | 3952 | 2932 |

൧൯൩൪-ലെ റിപ്പോർട്ടിൽ തൊഴില്പരമായ ഈ രണ്ടു് സ്കൂളുകളുടെയും നയത്തെയും ഉദ്ദേശത്തെയുംപററി ഒരു വിവരണം കൊടുത്തിരുന്നു. ഈ സ്കൂളുകളിൽ കൊടുക്കണമെന്നു് ഉദ്ദേശിക്കുന്നവിധത്തിലുള്ള വിദ്യാഭ്യാസം നടപ്പിലാക്കുന്നതിനെപ്പററി സ്റ്റേറ്റത്താംകമ്മററി വളരെ ശക്തിയായി പ്രതിപാദിച്ചിട്ടുണ്ടു്. ആ കമ്മററിറിപ്പോർട്ടു് ഇതുസംബന്ധിച്ചു താഴെക്കാണുന്നപ്രകാരം പറയുന്നു. 'ഇപ്പോഴത്തെ മലയാളം മിഡിൽസ്കൂളുകളെ സംബന്ധിച്ചിടത്തോളമുള്ള ഏററവും വലിയ ദൂഷ്യം, തിരുവിതാംകൂറിലെ പ്രധാന വ്യവസായങ്ങളെപ്പററിയുള്ള ഒരു പ്രായോഗികജ്ഞാനം വിദ്യാർത്ഥികൾക്കു ഒരു വിഷയത്തിൽനിന്നും കിട്ടുന്നില്ല എന്നുള്ളതാണെന്നു ഒരു നിഷ്പക്ഷനിരീക്ഷകനു പെട്ടെന്നു മനസ്സിലാക്കാൻ സാധിക്കും.'

കൂടാതെ ഇൻഡ്യയുടെ മറെറല്ലാഭാഗങ്ങളിലും സ്കൂളുകളിൽ കരകൌശലത്തെ പ്രോത്സാഹിപ്പിക്കുമ്പോൾ തിരുവിതാംകൂറിൽ കരകൌശലത്തിലും കൈത്തൊഴിലിലുംനിന്നു കുട്ടികളെ അകററുന്നതിനാണ് ശ്രമിക്കുന്നതെന്നുള്ളതു വിചിത്രതരമായിരിക്കുന്നു. നാം നടത്തുന്നവിധത്തിൽ തൊഴിലുത്സാഹപരമായ സ്കൂളുകൾ സ്ഥാപിക്കണമെന്നും റിപ്പോർട്ടിൽ പറഞ്ഞിട്ടുണ്ടു്. ഈ സ്കൂളുകളിൽ പാഠപദ്ധതി ക്രമപ്പെടുത്തുമ്പോൾ മൂന്നു മൌലികതത്വങ്ങൾ ഓർത്തിരിക്കേണ്ടതുണ്ടു് എന്നു റിപ്പോർട്ടിൽ കാണുന്നു. ഒന്നാമതു, പഠിതാം സ്കൂളിൻെറ ചുററുപാടുമുള്ള സ്ഥിതിഗതികളോടും തൊഴിലുകളോടും ഏററവും സംബന്ധമുള്ളവയായിരിക്കണം. രണ്ടാമതു, ഇംഗ്ലീഷുസ്കൂളുകളിലേക്കു പോകുന്നതിനു തക്കസാമർത്ഥ്യം കാണിക്കുന്ന ചുരുക്കം വിദ്യാർത്ഥികൾക്കു് ആവശ്യമുള്ള സാമാന്യജ്ഞാനം നല്കിയിരിക്കണം. മൂന്നാമതു്, ഉപജീവനം നേടുന്നതിനൊ, സാങ്കേതികവിദ്യാലയങ്ങളിൽ പോയി പഠിതാം തുടരുന്നതിനൊ സൌകര്യപ്പെടത്തക്കവണ്ണം അദ്ധ്യയനകാലത്തിൻെറ സിംഹഭാഗവും പ്രായോഗിക പ്രവർത്തനങ്ങൾക്കുപയോഗിക്കേണ്ടതാണു്.

---

## അദ്ധ്യായം ൪

## സുവിശേഷവേല

### എ. മഹായിടവക പ്രവർത്തനം

കൂട്ടംകൂട്ടമായി ആളുകൾ ആംഗ്ലേയസഭയിലേക്കു ചേരുന്നില്ലെന്നുള്ളതു ൧൯൩൪-ലെ കാനേഷുമാരിക്കണക്കിൽനിന്നു പ്രത്യക്ഷമാകുന്നുണ്ടു്. കഴിഞ്ഞ പത്തു വർഷത്തെ വർദ്ധനവു ൨൭.൨ ശതമാനമായിരുന്നു. ഇതു സെൻസസ് കമ്മീഷണർ പറയുംപ്രകാരം സംസ്ഥാനത്തെ ആകെയുള്ള ജനസംഖ്യാവർദ്ധനവിനെക്കാൾ ഒ

ട്ടം കൂടുതലില്ല. ഈ കാലഘട്ടത്തിനോടിടയ്ക്കു രക്ഷാസൈന്യം ൭൦ ശതമാനം വർദ്ധിച്ചിട്ടുണ്ട്. മുതിന്നവരുടെ സ്ഥാനക്കണക്കിൽ കാണുന്ന ക്രമാതീതമായ അധഃപതനം ഇതിനു സാക്ഷ്യം വഹിക്കുന്നുണ്ട്. കൂട്ടംകൂട്ടമായുള്ള മതപരിവർത്തനം ആരംഭിച്ചതോടുകൂടി അതിൽ പങ്കെടുക്കുന്നതിനായി റോമൻകത്തോലിക്കർ, സുറിയാനിസഭയിലെ രണ്ടുവിഭാഗക്കാർ, രക്ഷാസൈന്യം, പല പ്രോട്ടസ്റ്റാണ്ടുസഭക്കാർ മുതലായ ഒട്ടധികം വിഭാഗങ്ങൾ മുമ്പോട്ടുവന്നു. പിന്നോക്കംനില്ക്കുന്ന സമുദായക്കാർക്കു ക്രിസ്ത്യാനിത്വത്തിന്റെ ശക്തിയും സ്വാധീനതയുംകൊണ്ടു സംസ്ഥാനത്തു ഉന്നതനില ലഭിച്ചതുമൂലം സാമുദായപരിശ്രമങ്ങളിൽ ഏർപ്പെടുന്നതിനിടയാകുകയും തദ്വാരാ മതത്തിൽ പ്രതിപത്തി കുറഞ്ഞുപോകുകയും ചെയ്തിട്ടുണ്ട്. എങ്ങനെയിരുന്നാലും മതാനുസാരികളുടെ കുറവു സഭയിൽ സുവിശേഷത്തോടുള്ള തീക്ഷ്ണതയുടെ കുറവായി കരുതാവുന്നതും, അതു വളരെ അധൈര്യപ്രദമായിട്ടുള്ളതുമാണ്.

തിരുവിതാംകൂറിൽമാത്രം ഏകദേശം ൮,൭൦,൦൦൦ വരുന്ന ആ വലിയ ഈഴവസമുദായത്തിനു വളരെക്കാലമായി മതപരമായി ഒരു സുസ്ഥിരനിലയില്ലാതിരുന്നതുമൂലം സുവിശേഷവേലയ്ക്കു ഒരു നല്ല വയൽ പ്രദാനംചെയ്തു. അധികം മതാനുസാരികളില്ലാതിരുന്നെങ്കിലും, അന്വേഷകരായ നല്ലസംഘം ആളുകൾ താല്പര്യപൂർവ്വം വന്നുകൊണ്ടിരുന്നു. ഈയിടെയായി അഭ്യസ്തവിദ്യരായ ഈഴവസമുദായാംഗങ്ങൾ യുക്തിവാദത്തിന്നധീനരായി. ബുദ്ധമതത്തിലൊ മുഹമ്മദുമതത്തിലൊ ക്രിസ്തുമതത്തിലൊ അല്ലാ, നിരീശ്വരമതത്തിലാണ് സമുദായത്തിന്റെ ഭാവി സ്ഥിതിചെയ്യുന്നതെന്നുള്ള ആശയം വ്യാപിപ്പിക്കുന്നതിനു ശ്രമിക്കുന്നുണ്ട്.

൧൯൩൪ ജനുവരിമാസത്തിൽ മഹായിടവക മാർത്തോമ്മാസഭയോടും രക്ഷാസൈന്യസഭയോടും ചേർന്ന് ഒരു ത്രൈവാർഷിക സുവിശേഷപുരോഗമനപ്രസ്ഥാനത്തിലേക്കു പ്രവേശിച്ചു. ഈ പ്രസ്ഥാനത്തിന്റെ ഉദ്ദേശം മഹായിടവകയുടെ ഉള്ളിലുള്ള എല്ലാ അക്രൈസ്തവഭവനങ്ങളിലും സുവിശേഷം പ്രചരിപ്പിക്കുകയെന്നുള്ളതാണ്. കൂടുതൽ ക്രിസ്ത്യാനികളെ സമ്പാദിക്കുന്നതിനു മുൻപു നാം കൂടുതൽ നല്ലക്രിസ്ത്യാനികളായിത്തീരേണ്ടതുണ്ട്. ഏതൽപ്പരമായി സഭയ്ക്കുള്ളിലുള്ള ജീവിതതോതു ഉയർത്തുന്നതിനു വേണ്ട ശ്രമങ്ങളെയും പ്രസ്ഥാനം അതിന്റെ പരിപാടിയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ഇതനുസരിച്ചു ൧൯൩൪-ലെ ഓണക്കാലമായ 'സുവിശേഷവാരം' മുന്നാണ്ടുകളെ അപേക്ഷിച്ചു കൂടുതലായി പാലിക്കുകയും, അതിന്റെ മുൻദിനമായ ൧൯-ാംനു ഒരു പ്രാർത്ഥനാദിനമായി ആചരിക്കുകയും ചെയ്തു.

മഹായിടവകയൊട്ടുക്കു സുവിശേഷവേലയിൽ താല്പര്യം ജനിപ്പിക്കുന്നതിനുദ്ദേശിക്കപ്പെട്ടിട്ടുള്ള മഹായിടവക മിഷ്യനറിവാർഷികസമ്മേളനം ൧൯൩൧-ൽ കാട്ടാമ്പാക്കലും, ൧൯൩൨-ൽ ഒളശ്ശയിലും, ൧൯൩൪-ൽ കററാണത്തുവച്ചും ആഘോഷപൂർവ്വം കൊണ്ടാടി. ചിലയിടവകകളിൽ അതതിടവകയ്ക്കായും സമ്മേളനങ്ങൾ നടത്തി. ഒരു നവീനപ്രസ്ഥാനമാണ് ഈ സമ്മേളനങ്ങളെന്നുവരുകിലും അവ ഒരു പ്രത്യേകരീതിയിൽ ഭേദരഹിതമായവിധത്തിൽ ആവർത്തിക്കപ്പെട്ടുവരുന്നതായിട്ടാണ് കാണുന്നതു്. രസം വർദ്ധിക്കുന്നതിനും നിലനില്ക്കുന്നതിനും വിവിധത്വവും നവ്യത്വവും ആവശ്യമുണ്ട്. പ്രത്യേകിച്ചും പൈതങ്ങളുടെ താല്പര്യവും ഭാഗഭാഗിത്വവും ഇതിൽ സമ്പാദിക്കുന്നതു വളരെ പ്രധാനമായ ഒരു കാര്യമാണ്.

മഹായിടവകയുടെ മിഷ്യനറിനാവായ 'ഭാഷിണി' ഇതുവരെ വേറെയായി പ്രസിദ്ധപ്പെടുത്തിയിരുന്നെങ്കിലും, അതിന്റെ വ്യാപനം വർദ്ധിപ്പിക്കുന്നതിനും, സുവിശേഷകയത്നത്തെപ്പററിയുള്ള അറിവു കൂടുതൽ പരത്തുന്നതിനും ൧൯൩൪ ആരംഭംമുതൽ മഹായിടവകയുടെ പൊതുമലയാളമാസികയായ ജ്ഞാനനിക്ഷേപത്തോ

ട ചേൎത്തു പ്രസിദ്ധപ്പെടുത്തിവരുന്നു. ഭൂലോകമിഷ്യനറിവാൎത്തകൾ കൂടുതലായി അതിൽ ചേൎക്കുന്നതിനു തമ്മിപരോടാവശ്യപ്പെട്ടിട്ടുണ്ട്.

സ്നാനാൎത്ഥികൾക്കു ശരിയായ അഭ്യസനംകൊടുക്കുന്നതിനും, ബപ്തിസ്മപ്പെടുന്നതിനായി തങ്ങളുടെ ഭവനങ്ങളെ ഉപേക്ഷിക്കുന്നതിനു നിൎബ്ബന്ധിതരാകുന്നവരെ സംരക്ഷിക്കുന്നതിനും മതിയായ ഒരു ശ്രദ്ധയും ഇതുവരെ കാണിച്ചിട്ടില്ലായിരുന്നു. ൧൯൩൨-ൽ സ്നാനാൎത്ഥികളെ ഉദ്ദേശിച്ചു ബിഷോപ്പുതിരുമനസ്സുകൊണ്ടു പട്ടക്കാൎക്കു ചില നിൎദ്ദേശങ്ങൾ അയച്ചുകൊടുക്കുകയും സ്നാനാൎത്ഥികൾക്കായി മലയാളത്തിൽ ചില ലഘുപാഠങ്ങൾ അച്ചടിപ്പിക്കുകയും ചെയ്തു. മതാനുസാരികളായ പുരുഷന്മാൎക്കു സി. എൻ. ഐ-യിലും സ്ത്രീകൾക്കു ബെതേലിലും തൃശ്ശൂർ സെനാനാമിഷ്യനിലും ഓരോ ഭവനം ഉണ്ട്. ഇതിനു മിഷ്യൻബോൎഡുകാർ ഒരു വാൎഷിക സഹായധനം കൊടുക്കുകയും ആൎച്ചുഡീക്കൻ ജെയിക്കബിന്റെ ശ്രമത്താൽ 'മതാനുസാരിസ്നേഹിതസംഘം' എന്ന നാമത്തിൽ ഒരു സംഘം പ്രാൎത്ഥനയും ദാനവുംകൊണ്ട് അവരെ സഹായിക്കുന്നതിനായി രൂപവല്ക്കരിക്കയും ചെയ്തു. ഇതിന്റെ ഫലമായി മഹായിടവകയ്ക്കുള്ളിൽതന്നെ ൧൯൩൨-ൽ ൱൦൦ ക. ശേഖരിക്കുന്നതിനു സാധിച്ചു.

| ഡിസ്ത്രിക്ട് സുവിശേഷകന്മാരുടെ വേല. | 1931 | 1934 |
|---|---|---|
| സുവിശേഷകന്മാർ | ... | ... |
| പരിശീലനം കഴിഞ്ഞവർ | 20 | 16 |
| പരിശീലനം കഴിയാത്തവർ | 1 | 6 |
| ആകെ | 21 | 22 |
| മുതിൎന്നവരുടെ സ്നാനം | 523 | 4:7 |
| സുവിശേഷവില്പന | 1544 | 2409 |

ഡിസ്ത്രിക്ട് സുവിശേഷകന്മാർ നമ്മുടെ സാധാരണ സഭാംഗങ്ങൾക്ക് ദുഷ്പ്രവേശമായ ഉയൎന്ന സമുദായങ്ങളിലെ അഭ്യസ്തവിദ്യരായ ആളുകളുടെ ഇടയിൽ പ്രധാനമായി വേലചെയ്യുന്നു. ഇവരെ സഭയുടെ പൊതുധനത്തിൽനിന്നു, സുവിശേഷവേലയ്ക്കായിമാത്രം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതും, ഇംഗ്ലണ്ടിൽ സി. എം. എസ്സിനാൽ ഭരിക്കപ്പെടുന്നതുമായ വില്യംചാറൽസ് ജോൺസ്ഫണ്ടിൽനിന്നും സന്ധിച്ചുപോരുന്നു. പ്രത്യേകം പൂൎണ്ണസമയപ്രവൎത്തകരെ നിയമിക്കുന്ന നയം, ഈയിടെ നിരൂപണത്തിനു വിഷയീഭവിച്ചു. പ്രവൎത്തകൻ പ്രത്യേക പരീക്ഷകൾക്കു വിധേയനായേക്കാവുന്ന ഒന്നത്രെ ഈ വേല. പ്രയോജനശൂന്യം എന്നുള്ള വിചാരംകൂടാതെ, അവരവൎക്കു കാണ്മാൻകഴിയാത്തതും, യാതൊരു പങ്കുമില്ലെന്നു തോന്നിക്കുന്നതുമായ കൊയ്ത്തിനുവേണ്ടി വിതയ്ക്കുക സാധാരണയല്ല. സുവിശേഷവേല തൊഴിലായി സ്വീകരിച്ചിരിക്കുന്ന പ്രവൎത്തകന്മാൎക്കായിട്ടുമാത്രമാണ് സുവിശേഷവേലയെന്നുള്ള ധാരണനിമിത്തം സഭയ്ക്കു ഗണ്യമായ കേടുതട്ടിയിട്ടുണ്ട്. ശമ്പളംപററുന്ന സുവിശേഷകന്മാർ ഇപ്പോൾ ഡോൎണക്കൽഇടവകയിലില്ല. ഈ വേല സഭാപ്രവൎത്തകന്റെയും അയാളുടെ സഭയുടെയുംമേലത്രെ ചുമത്തിയിരിക്കുന്നതു്. തിരുനൽവേലിയിൽ ഒരു സുവിശേഷകൻ മൂന്നോ നാലോ അഞ്ചോ കൊല്ലങ്ങൾ കഴിച്ചുശേഷം അദ്ധ്യാപകവൃത്തിയിലേക്കു തിരിയുന്നു. ഇതുപോലെയുള്ള ഒരു നയം നമ്മുടെ മഹായിടവകയിലും ആരംഭിക്കുന്നതിനുള്ള സമയം സമാഗതമായിട്ടി

ല്ലയോ എന്നു ചിന്തിക്കുന്നതു പ്രയോജനകരമായിരിക്കും. ഓരോ ക്രിസ്ത്യാനിയും, വിശിഷ്യ ഓരോ ക്രൈസ്തവപ്രവൎത്തകനും മിഷ്യനറിയാണെന്നുള്ളതു നിസ്സന്ദേഹമായ ഒരാശമാണ്.

൧൯൩൨-ൽ മൂന്നു സുവിശേഷകരടങ്ങിയ ഒരു സംഘം കൊച്ചിസംസ്ഥാനത്തു ഇരിങ്ങാലക്കുടെ താമസിച്ചു. കൊച്ചിസംസ്ഥനത്ത് എറണാകുളം, തൃശ്ശൂർ, കുന്നംകുളം എന്നീ മൂന്നുപട്ടണങ്ങളൊഴിച്ചു നമ്മുടെ സഭയ്ക്കു പിടിയുള്ള സ്ഥലങ്ങൾ വളരെ തുച്ഛമാണ്. അഭ്യസ്തവിദ്യരായ ഹിന്ദുക്കളുടെ ഇടയിൽ സുവിശേഷവേലയ്ക്കുള്ള മാൎഗ്ഗം ഇരിങ്ങാലക്കുടയും ചുററുപാടുംതന്നെ കിടപ്പുണ്ട്. അവിടെനിന്നും സുവിശേഷകന്മാൎക്കു, ക്രിസ്ത്യാനികൾക്കു ചരിത്രപ്രാധാന്യമുള്ള കൊടുങ്ങല്ലൂർ സന്ദൎശിക്കുന്നതിനു ഇടയ്ക്കിടയ്ക്കു സാധിക്കുന്നതാണ്.

൧൯൩൨-ലെ ൨൨൭ മതിന്നവരുടെ സ്ഥാനം പത്തുവൎഷംമുമ്പുണ്ടായിരുന്ന ൧൯൨൨-മായി സാമ്യപ്പെടുത്തുമ്പോൾ അതൃപ്തികരമാണ്.

**ആലപ്പുഴ ക്രിസ്ത്യൻ ഇൻസ്റ്റിററ്യൂട്ട്** വായനശാല, പൊതുപ്രസംഗങ്ങൾ, വെളിംപ്രദേശപ്രസംഗങ്ങൾ മുതലായവമൂലം ഹിന്ദുക്കളുടെ ഇടയിലുള്ള വേല തുടൎന്നുപോന്നു. മഹായിടവക പൊതുധനത്തിൽനിന്നും ഈ സ്ഥാപനം തീരെ നിസ്സാരമായ ഒരു സഹായധനംമാത്രമെ പററുന്നുള്ളൂ. പ്രവൎത്തകർ ഏററവും ലഘുവായ ജീവിതംനയിക്കുകയും ഉപജീവനത്തിനുമാത്രമുള്ള ഒരു തുകകൊണ്ടു തൃപ്തിപ്പെടുകയുംചെയ്യുന്നു. മിസ്റ്റർ കെ. ഐ. മത്തായിയുടെ ഒരു സഹപ്രവൎത്തകനായ മിസ്റ്റർ എം. പി. ജോബ് വൈദികാഭ്യസനത്തിനായി, സ്ഥാപനത്തിന്റെ നിരന്തരസ്നേഹിതിയും രക്ഷാകൎത്രിയുമായ മിസ്സ് ബേക്കറിന്റെ ഉദാരമായ ഒരു വേതനത്തോടുകൂടി ഇംഗ്ലണ്ടിലേക്കു പോയി. ഈയിടെ വിദ്യാഭ്യാസം പൂൎത്തിയാക്കിയ കെ. കെ. ചാണ്ടി എന്ന യുവാവായ ബിരുദധാരി ആ സ്ഥാനത്തു നിയമിക്കപ്പെട്ടു. മിസ്റ്റർ ജോബ് തിരികെ വരുമ്പോൾ പ്രവൎത്തകരെ ഒരു കൂട്ടായ്മയിലാക്കി നിശ്ചിതചട്ടങ്ങളോടും വിപുലമായ പ്രവൎത്തനങ്ങളോടുംകൂടിയുള്ള ഒരു സംഘടനയുണ്ടാക്കാമെന്നുദ്ദേശിക്കുന്നു.

**യൂദമിഷ്യൻ** കൊച്ചിയിലുള്ള യഹൂദന്മാരുടെ ചെറിയ സങ്കേതത്തിൽ വേലചെയ്യുന്ന ഒരു സുവിശേഷകനെ സന്ധിക്കുന്ന മുതലായ വലിയവെള്ളിയാഴ്ചത്തെ കാണിക്കശേഖരം ൧൯൩൧-ൽ ൨൦൭ ക. യായിരുന്നതു ൧൯൩൪-ൽ ൩൩൭ ആയി കുറഞ്ഞു. ൧൯൩൧-ൽ ജനസംഖ്യക്കണക്കെടുത്തപ്പോൾ മഹായിടവകപ്രദേശത്തുള്ള യഹൂദന്മാരുടെ ആകെഎണ്ണം ൧൭൭൨ ആയിരുന്നു. യൂദന്മാരുടെ ഇടയിലെ വേലയിൽ പരിചയംസിദ്ധിച്ചിട്ടുള്ള റവ. പി. ജെ. യോശുവായോടു, സുവിശേഷകനുമൊരുമിച്ചു അവർ അധിവസിക്കുന്ന സ്ഥലങ്ങളിൽപോയി സുവിശേഷത്തോടുള്ള താല്പൎയ്യം അവരിൽ വൎദ്ധിപ്പിക്കുന്നതിനു ശ്രമിക്കണമെന്നു മിഷ്യൻബോൎഡുകാർ ൧൯൩൪-ൽ അപേക്ഷിച്ചു. ൧൯൩൩ മാൎച്ചുമാസത്തെ ഡയോസിസൻമാസികയിൽ ഈ യത്നത്തിന്റെ രസകരമായ വിവരണം ചേൎത്തിട്ടുണ്ട്. യൂദമിഷ്യനറിയായി ൩൩ വൎഷം സേവനംചെയ്ത മിസ്റ്റർ പി. പി. ജോൺ ൧൯൩൨ ഡിസംബർമാസത്തിൽ ജോലിയിൽനിന്നു വിരമിച്ചു.

**അട്ടൂർമിഷ്യൻ.**

| | 1931 | 1934 |
|---|---|---|
| സഭകൾ | 10 | 10 |
| പ്രവൎത്തകർ | ... | 21 |
| പള്ളികൾ | ... | ... |

| | 1931 | 1932 |
|---|---|---|
| പ്രാൎത്ഥനാലയങ്ങളും സ്ക്രൂളുകളും | 8 | 10 |
| സഭാപ്രവൎത്തകൎക്കായുള്ള ഭവനങ്ങൾ | 7 | 7 |
| ബപ്റ്റീസ്മകഴിഞ്ഞവരുടെ എണ്ണം | 1187 | 1312 |
| സ്നാനാൎത്ഥികൾ | 48 | 37 |
| സ്ഥിരീകരണം കഴിഞ്ഞവർ | 425 | 463 |
| മുതിൎന്നവരുടെ സ്നാനങ്ങൾ | 15 | 31 |
| സ്ഥലത്തെ പിരിവുകൾ | 175 ക. | 212 ക. |
| ഗവൎമ്മെണ്ട് സഹായധനം | 745 ക. | 1403 ക. |
| മഹായിടവകയിൽനിന്നുള്ള ദാനം | 4334 ക. | 4608 ക. |

മേൽകൊടുത്തിരിക്കുന്ന കണക്കുകൾ കാണിക്കുന്നപ്രകാരം മഹായിടവകയുടെ പൊതുപ്രവൎത്തനങ്ങളെന്നപോലെ, അതേകാരണങ്ങളാൽ, അടൂർമിഷ്യനും ഈ കാലഘട്ടത്തിൽ നിലനിന്നുപോന്നു എന്നുള്ളതിൽ കൂടുതലായി ഒന്നും ചെയ്തിട്ടില്ല. സാമ്പത്തികനില വൈഷമ്യമേറിയതായിരുന്നു. മിഷ്യനു തുടൎച്ചയായി കടത്തോടു മല്ലിട്ടുകൊണ്ടിരിക്കേണ്ടതായിവന്നു. വിനോദപ്രകടനങ്ങൾ, സാമാനവില്പന മുതലായ പ്രത്യേകശ്രമങ്ങൾമൂലം ഋണനിവാരണംചെയ്യുന്നതിനു ബേക്കർസ്മാരകപാഠശാലയിലെയും, ബുക്കാനാൻപാഠശാലയിലെയും, സി. എൻ. ഐ. യിലെയും വിദ്യാൎത്ഥികൾ ശ്രമിച്ചു. എങ്കിലും ൧൭൭൮ രൂപാ പിന്നെയും കടമായി ശേഷിച്ചു. റിപ്പോൎട്ടുവൎഷങ്ങളിലെ വാൎഷികദാനത്തിന്റെ ശരാശരിയായ ൨൪൪൦ ക. പത്തുവൎഷംമുമ്പുണ്ടായിരുന്ന ൩൯൮൨ ക. യോടു സാമ്യപ്പെടുത്തുമ്പോൾ പോരാത്തതാണ്. ഒരു പുതിയ വയൽ എന്നുള്ള നിലയവസാനിച്ച് ഒരു സാധാരണയിടവകയെന്നരീതിയിൽ അതിന്റെ ചുററുപാടുകൾ ആയതോടുകൂടി ഈ മിഷ്യനിലെ വേലയിൽ താല്പൎയ്യക്കുറവു കാണുന്നുണ്ടെന്നു തോന്നുന്നു.

൧൯൩൨-ൽ തിരുനൽവേലിമഹായിടവകയിൽനിന്നും തിരുവിതാംകൂർ ഇഞ്ചിനീയർഡിപ്പാൎട്ടുമെന്റിൽ ഒരു എൻജിനീയറായി നിയമിക്കപ്പെട്ട മിസ്റ്റർ എ. വി. ജെയിംസ് താല്ക്കാലികമായി അടൂർ താമസിച്ചപ്പോൾ, അടൂർപട്ടണത്തിൽ, റോഡുകൾ വന്നുചേരുന്ന ഒരു കവലയിൽ, പററിയ ഒരു സ്ഥലം കൈവശമാക്കുകയും, അദ്ദേഹത്തിന്റെ ചെലവിൽ 'നോഹയുടെ പെട്ടകം' എന്നു അദ്ദേഹം പേരുകൊടുത്തിരിക്കുന്ന ഒരു ചെറിയ സുവിശേഷാലയം പണികഴിപ്പിക്കുകയും ചെയ്തു. കരിങ്കല്ലും സിമന്റുംകൊണ്ടുണ്ടാക്കപ്പെട്ടിരിക്കുന്ന അതിന്റെ മട്ടുപ്പാവ് വഴിയരികെ ഒരു പ്രസംഗപീഠമായി ഉപയോഗിച്ച് അവിടെനിന്നും ക്രമമായി തവണയായിട്ടു സുവിശേഷപ്രസംഗങ്ങൾ ചെയ്തുവരുന്നു. ഈ ആലയത്തിന്റെ ഭരണം മിസ്റ്റർ ജെയിംസ് നമ്മുടെ അടൂർമിഷ്യനറിയെ ഭരമേല്പിച്ചിരിക്കയാണ്.

## വിദേശമിഷ്യൻ.

| | 1931. | 1934. |
|---|---|---|
| മിഷ്യനറിമാർ | 2 | 2 |
| തെലുങ്കുസഹായികൾ | 2 | 3 |
| വേലസ്ഥലങ്ങൾ | 3 | 3 |
| പള്ളികൾ | .... | .... |
| പ്രാൎത്ഥനാലയങ്ങളും പള്ളിക്കൂടങ്ങളും | .... | 2 |
| സഭാപ്രവൎത്തകൎക്കുള്ള ഭവനങ്ങൾ | 3 | 3 |

| | 1931 | 1934 |
|---|---|---|
| ബപ്റ്റീസ്മ കഴിഞ്ഞവർ | 240 | 280 |
| സ്നാനാർത്ഥികൾ | — | 60 |
| വിശുദ്ധസംസർഗ്ഗത്തിൽ ഓഹരിക്കാരാകുന്നവർ | — | — |
| തന്നാണ്ടത്തെ മതിന്നവരുടെ സ്നാനം | 18 | 18 |
| സ്ഥലത്തെ പിരിവുകൾ | 66 ക. | 51 ക. |
| മഹാഇടവകയിൽനിന്നു ദാനം | 1718 ക. | 1835 ക. |

ഇപ്പോഴും ശൈശവാവസ്ഥയിലിരിക്കുന്ന ഡോർണക്കൽ മഹാഇടവകയിലെ നമ്മുടെ മിഷ്യനറിവേലയുടെ വളർച്ച് പണത്തിൻെറ കുറവുകൊണ്ടും, ഒരു മിഷ്യനറിയെ പട്ടത്തിനു പഠിക്കുന്നതിനായി മൂന്നു വർഷത്തേക്കു ഡോർണക്കൽ വൈദികപാഠശാലയിൽ എടുത്തതുകൊണ്ടും വളരെ ശുഷ്കിച്ചുപോയി. മിസ്റ്റർ കെ. ഇ. ഈപ്പനു ൧൯൩൪-ലെ നോമ്പുകാലത്തു ഡിയാക്കോൻപട്ടം കൊടുക്കുകയും ഡോർണക്കലിൽ കുറെനാളത്തെ പരിശീലനം കഴിച്ചശേഷം അദ്ദേഹം ൧൯൩൪-ൻെറ അവസാനത്തോടുകൂടി വേലസ്ഥലത്തു തിരികെ വന്നു ചേരുകയും ചെയ്തു. അക്കാലം മുഴുവനും മിസ്റ്റർ റ്റി. എം. തോമസ് ഏകനായി വേലചെയ്തുവരികയായിരുന്നു. അദ്ദേഹവും ഇപ്പോൾ ഇതുപോലെ പരിശീലനംചെയ്യുന്നതായിരിക്കും. ഇങ്ങനെ ആറു വർഷക്കാലം ഒരു സുവിശേഷകൻ തനിയെ ഈ വേല നിറവേറേറണ്ടതായിവരുന്നതു നിർഭാഗ്യകരമത്രെ. പണം അനുവദിച്ചിരുന്നെങ്കിൽ ഇക്കാലഘട്ടത്തേക്ക് ഒരു തെലുങ്കുപട്ടക്കാരനെ വായ്പയെടുക്കുന്നതിനു സാധിക്കുമായിരുന്നു.

ഈ വേലയുടെ സ്വാഭാവികമായ വ്യാപ്തി നമ്മുടെ മതാനുസാരികളുടെ മററു ഗ്രാമങ്ങളിലുള്ള സംബന്ധികൾമുഖാന്തിരമാണ്. അങ്ങനെയുള്ള ഗ്രാമങ്ങളിൽ വേലയാരംഭിക്കുന്നതിനുള്ള ക്ഷണം കിട്ടിക്കൊണ്ടിരുന്നു. എന്നാൽ മേൽപറയപ്പെട്ട കാരണങ്ങളാൽ ക്ഷണത്തെ വേണ്ടപ്രകാരത്തിൽ ഉപയോഗിക്കുന്നതിനു സാധിച്ചിട്ടില്ല. അതിശീഘ്രമായ പുരോഗതിക്കു അപകടങ്ങളുണ്ട്. കൂടാതെ കൊടിപ്പാക്ക, കൊപ്പൂല ഈ രണ്ടു ഗ്രാമങ്ങളിലും നമുക്കിപ്പോൾ ലഭിച്ചിരിക്കുന്ന ചുരുക്കം ചില മതാനുസാരികളുടെമേൽ കൂടുതൽ ശ്രദ്ധപതിക്കുന്നതുകൊണ്ടു പ്രയോജനം അധികമായുണ്ടാകാം. എന്നാൽ നമ്മുടെ ഏററവും ചെറിയ ക്രിസ്ത്യൻ സമുദായത്തിനു അവിടെ ഒരു ക്രൈസ്തവസാമുദായികപാരമ്പര്യം സൃഷ്ടിക്കാൻ സാധിക്കാതെയാണിരിക്കുന്നതു്. വെളിയിൽ സംസർഗ്ഗംചെയ്യേണ്ടവരെല്ലാം പുറജാതിക്കാരാണ്. ഇതുവരെയുണ്ടായിട്ടുള്ള എല്ലാ വിവാഹങ്ങളും പുറജാതികുടുംബങ്ങളിൽനിന്നുമേ സാധിച്ചിട്ടുള്ളൂ. ഒരു ക്രൈസ്തവവിവാഹമോ ഒരു ക്രൈസ്തവശവസംസ്കാരമോ അവിടെയുണ്ടായിട്ടില്ല. അതുകൊണ്ടു നമ്മുടെ വേലസ്ഥലവും വേലയും വ്യാപിപ്പിക്കുന്നതു ഇപ്പോഴുള്ളവരുടെ ഇടയിൽ ചെയ്യുന്ന ഉഗ്രമായ വേലപോലെ അടിയന്തിരമായ കാര്യമാണെന്നു നമ്മുടെ മിഷ്യനറിമാർ ശഠിക്കുന്നു.

൧൯൩൩-ൽ കൊടിപ്പാക്കയിൽ ഒരു പ്രാർത്ഥനാലയം തുറന്നു പ്രതിഷ്ഠിച്ചു.

മിഷ്യനാശുപത്രി അവശ്യം ആവശ്യമായ വേല നിറവേററിവരുന്നു. നമ്മുടെ മിഷ്യനറിമാർക്ക് വൈദ്യപരിശീലനം ഇല്ലാതെയിരുന്നതിനാൽ ലഘുവായ രോഗങ്ങൾക്കുമാത്രം നിവാരണം ചെയ്തുവരുന്നു. മരുന്നുകളുടെ ഉപയോഗത്തെപ്പററി യാതൊരറിവുമില്ലാത്തവരും രോഗസന്ദർഭങ്ങളിൽ കോഴി, ആടു മുതലായ മൃഗങ്ങളെ ദേവീദേവന്മാർക്ക് പ്രസാദബലിയായി അർപ്പിച്ചുപോരുന്നവരുമായ ജനങ്ങ

ർക്ക സുവിശേഷകന്മാരുടെ ഉപദേശവും മരുന്നും അപ്രതീക്ഷിതമായ ഒരു അനുഗ്രഹമായിത്തീൎന്നിരിക്കയാണ്.

൧൯൩൨-ൽ ബിഷോപ്പുതിരുമനസ്സുകൊണ്ടും ൧൯൩൪-ൽ മിസ്സ് ഈസ്ററും ഈ മിഷ്യൻ സന്ദൎശിച്ചു മഹാഇടവകയുടെ ബന്ധം നിലനിൎത്തിപ്പോന്നു.

മിഷ്യനു മഹാഇടവകയിൽനിന്നു ഇതുവരെയുണ്ടായിട്ടുള്ള സഹായം നിരാശാജനകമാണ്. ൧൯൩൪-ൽ കൊടുത്ത ദാനം ൧൫൩൭ ക. യും റിപ്പോർട്ടുവൎഷങ്ങളിലെ ശരാശരി ൧൧൩൪ ക. യുമായിരുന്നു. അഞ്ചു വൎഷം മുമ്പുണ്ടായിരുന്ന ശരാശരിയായ ൧൯൦൦ ക. യുമായി തുലനംചെയ്യുമ്പോൾ ഈ തുക അതൃപ്തികരമാണ്. ഈ തുകകൊണ്ടു വേല വൎദ്ധിപ്പിക്കുന്ന കാൎയ്യം പോകട്ടെ; ഇപ്പോഴുള്ള വേലയെ സന്ധിക്കുന്നതിനുപോലും മതിയാകയില്ല. വേലയാരംഭിക്കുന്നതിനു മുൻപ് ഗിൽ ബിഷോപ്പുതിരുമേനി ബുദ്ധിപൂൎവ്വം ശേഖരിച്ചിരുന്ന കരുതൽധനത്തിൽനിന്നും ഗണ്യമായ തുകയെടുക്കേണ്ടിവന്നിട്ടുണ്ടു. നമ്മുടെ ചില ഗ്രാമീണൎക്കു ഇങ്ങനെയൊരു സഭയുണ്ടെന്നുള്ള വിചാരംതന്നെയില്ലെന്നു തോന്നുന്നു.

## ബി. സ്വതന്ത്രവേല

### സെനാനാമിഷ്യനറി സൊസൈററി

| | 1931. | 1934. |
|---|---|---|
| പ്രവൎത്തകർ | | |
| യൂറോപ്യൻ | 6 | 4 |
| ഇൻഡ്യൻ | 91 | 89 |
| ആകെ | 97 | 93 |

| | | |
|---|---|---|
| വേലസ്ഥലങ്ങൾ | 5 | 5 |
| പള്ളിക്കൂടങ്ങൾ | 12 | 12 |
| വിദ്യാൎത്ഥികൾ — ക്രൈസ്തവർ | 450 | 495 |
| അക്രൈസ്തവർ | 2000 | 2215 |

| | 1931 | 1934 |
|---|---|---|
| ഗവമ്മെൻറു സഹായധനം | 12000 | 12870 |
| ഫീസ് | 2500 | 3138 |
| ഹോംമിഷ്യൻ ഗ്രാൻറ് | 22085 | 13048 |
| വിദേശദാനങ്ങൾ | 4680 | 4935 |
| സ്ഥലത്തുനിന്നുള്ള ദാനങ്ങൾ | 1500 | 1700 |

൧൯൩൨ ആരംഭത്തിൽ സമൂഹത്തിൻെറ ഹോംകമ്മിററി സമൂഹത്തിനു നേരിട്ടിരിക്കുന്ന സ്ഥിരമായ വരുമാനക്കുറവു നിമിത്തം ഏതെങ്കിലും ഒരു മിഷ്യൻവയലിലെ വേല പരിപൂൎണ്ണമായി ഉപേക്ഷിക്കുന്നതു ചെലവുചുരുക്കുന്നതിനു ഏററവും പററിയ ഒരു മാൎഗ്ഗമായി തോന്നുന്നെന്നും അതിനു തെരിഞ്ഞെടുത്തിരിക്കുന്നതു നമ്മുടെ മഹായിടവകയാണെന്നും നമ്മെ അറിയിച്ചു. മൂന്നു വൎഷംകൊണ്ടു സമൂഹത്തിൻെറ മുഴുവൻ സഹായവും നിറുത്തിക്കളയണമെന്നു തീരുമാനിക്കുകയും ൧൯൩൨-ൽ ആകെയുള്ള സഹായധനത്തിൻെറ മൂന്നിലൊന്നു കുറയ്ക്കുകയും ചെയ്തു. അനന്ത

രം വയലിൽനിന്നും നമ്മുടെ മിഷ്യനറിമാരുടെ നിരന്തരവും അടിയന്തിരവുമായ അപേക്ഷയനുസരിച്ച ശിഷ്ടമുള്ള സഹായധനം പത്തുവർഷംകൊണ്ടുമാത്രമെ കുറയ്ക്കുന്നുള്ളൂ എന്നു കമ്മിററി തീരുമാനിച്ചു. ഇതനുസരിച്ച റിപ്പോർട്ടുവർഷങ്ങളിൽ നമുക്കു വളരെ തുച്ഛമായ സഹായധനം മാത്രമേ ലഭിച്ചിട്ടുള്ളു. സമൂഹത്തിൻെറ ധനസ്ഥിതി വേണ്ടവിധത്തിൽ അഭിവൃദ്ധിപ്പെടാതെയിരിക്കുന്ന പക്ഷം ൧൯൬൫ മാർച്ചുമാസത്തോടുകൂടി സമുദായത്തിൻെറ സഹായം പരിപൂർണ്ണമായി പിൻവലിക്കപ്പെടുന്നതുമാണ്.

ഈ ഘട്ടം തരണം ചെയ്യുന്നതിനു സ്ഥലം സൂവിശേഷകകമ്മിററി കൂടി താഴെപ്പറയുന്ന നിശ്ചയങ്ങൾ ചെയ്തു.

൧. വേല നടത്തിക്കൊണ്ടു പോകുന്നതിനു വിഘാതം വരാത്ത വിധത്തിൽ യൂറോപ്യൻ മിഷ്യനറിമാരുടെ എണ്ണം കഴിവതും കുറയ്ക്കണം.

൨. മററു വേലകൾ ഉപേക്ഷിക്കേണ്ടി വരുന്നപക്ഷം വിധവമാക്കും മതാനുസാരികൾക്കുമായി തുശ്രൂഷ ഭവനത്തിൻെറയും, തിരുവനന്തപുരത്തു കോട്ടയ്ക്കകത്തുള്ള സ്കൂളിൻെറയും വേലയുടെ നടത്തിപ്പിൽ ശ്രദ്ധ കേന്ദ്രീഭവിപ്പിക്കണം.

൩. സമൂഹം പിൻവലിച്ച സഹായത്തിനു പകരം സ്ഥലത്തു വേലയിൽ താല്പര്യം വർദ്ധിപ്പിച്ചു വേണ്ട സഹായം കിട്ടുന്നതിനു ശ്രമിക്കണം.

൪. വേല മഹായിടവകയുടെ നിയന്ത്രണത്തിൻകീഴ് കൊണ്ടുവന്നു മഹായിടവകയിലെ സ്ത്രീകളുടെ വേലയ്ക്കായുള്ള ബോർഡിൻെറ പരിധിയിൽ ഇതും ഉൾപ്പെടുത്തണം. ഇതിൽ ഒടുവിൽ പറഞ്ഞിരിക്കുന്ന കാര്യം നാമമാത്രമായി മാത്രമെ നടപ്പിൽ വരുത്തിയിട്ടുള്ളൂ. അതുകൊണ്ടും, വേല ഇപ്പോഴും മുഴുവനായി വിദേശധനസഹായത്തെ ആശ്രയിച്ചു നടത്തപ്പെടുന്നതിനാലും വേലയുടെ ഈ ശാഖ 'മഹായിടവകയത്ന'ങ്ങളിൽനിന്നും വേർതിരിച്ചാണ് ഈ റിപ്പോർട്ടിൽ ഉൾപ്പെടുത്തിയിട്ടുള്ളത്.

നാല്പതുവർഷത്തിലധികം ജോലിയിലിരുന്ന ശേഷം സമൂഹത്തിൻെറ സീനിയർ മിഷ്യനറിയായ മിസ്സ് ഇ. ബോമണ്ട് ൧൯൬൨ ഏപ്രിൽ മാസത്തിൽ വേലയിൽനിന്നു വിരമിച്ചു. മദാമ്മയോടുള്ള സ്നേഹബഹുമാനാദികൾ ഫോർട്ടുമിഷ്യൻ പെൺപള്ളിക്കൂടത്തിൽവെച്ചു നടത്തിയ ഒരു യോഗത്തിൽ പ്രകടിപ്പിക്കുകയും പൂർവ്വവിദ്യാർത്ഥിനികളുടെ വകയായി ഒരു ഛായാപടം സമ്മാനിക്കുകയും ചെയ്തു. അവർ ജോലിയിൽനിന്നു വിരമിച്ചതിനുശേഷവും തിരുവനന്തപുരത്തു താമസിച്ചു ആരോഗ്യം അനുവദിക്കുന്നിടത്തോളം മുൻവേല തുടർന്നുകൊണ്ടിരിക്കുന്നു.

മിസ്സ് റോബിൻസിൻെറ സഹപ്രവർത്തകയായി കുറെ വർഷം എറണാകുളത്തു ജോലി നോക്കിക്കൊണ്ടിരുന്ന മിസ്സ് കിഡ്ജൽ എന്നൊരു ജൂണിയർ മിഷ്യനറിയെ വ്യയന്യൂനികരണാർത്ഥം സമൂഹത്തിൻെറ ബാംഗ്ളൂരിലുള്ള വേലസ്ഥലത്തേക്കു ൧൯൬൨ മെയ് മാസത്തിൽ മാററി.

൧൯൬൨—൬൪—ാമാണ്ടത്തെ മിസ്സ് റെറയിലരുടെ ഫർലൊ അവധി സമയത്തു താല്ക്കാലികമായി ഫോർട്ടുസ്കൂളിൻെറ ചുമതല വഹിക്കുന്നതിനു സമൂഹത്തിൻെറ തിരുവനന്തപുരത്തെ ഒരു പൂർവ്വപ്രവർത്തകയായ മിസ്സ് ആഡംസൺ വീണ്ടും വന്നുചേന്നു.

൱ം വർഷങ്ങൾക്കുമേൽ പഴക്കമുള്ളതും ഹിന്ദുപെൺകുട്ടികൾക്കായി കോട്ടയ്ക്കകത്തു നടത്തിക്കൊണ്ടിരുന്നതുമായ രണ്ടു സ്കൂളുകളും വ്യയന്യൂനീകരണാർത്ഥം നിറു

ത്തൽ ചെയ്യുന്നതിനു തീരുമാനിച്ചിരുന്നെങ്കിലും അവ തുടൻപോകുന്നതിനിടയായതിൽ സന്തോഷമുണ്ട്. നായർസ്ക്രൂളിനെ ബുക്കാനാൻ പാഠശാലയുടെ ഒരു ശാഖാസ്ക്രൂളായി എടുത്തു. തിരുനക്കരസ്ക്രൂൾ കോട്ടയം ഭദ്രാസനപള്ളിയിടവകക്കാർ ഏറെറടുക്കുമെന്നാശിക്കുന്നു.

പൊതുജനങ്ങൾക്കു വേലയിലുള്ള താല്പൎയ്യം വൎദ്ധിപ്പിക്കുന്നതിനു ത്രശ്രൂർവിധവമാക്കും മതാനുസാരികൾക്കുമായുള്ള ഭവനത്തിലെ ഒരു 'പ്രവേശനദിനം' മൂലവും ൧൧൦൯ നവംബർ മാസത്തിൽ ഫോർട്ടുസ്ക്രൂളിൽവെച്ചാഘോഷിച്ച അതിൻെറ വാൎഷികയോഗംമൂലവും ശ്രമിച്ചു.

എറണാകുളത്തുനിന്നും പുരാതനപട്ടണമായ കൊടുങ്ങല്ലൂർ ഒരു പുതിയവേല ആരംഭിക്കുന്നതിനു മിസ്സ് റോബിൻസിനു സാധിച്ചു. ഒരു വീടു വാടകയ്ക്കെടുത്തു രണ്ടു സുവിശേഷകകൾ അവിടെ സ്ഥിരമായി താമസിക്കുന്നു.

## കരപ്പുറംമിഷ്യൻ

| | 1934 |
|---|---|
| പ്രവൎത്തനസ്ഥലങ്ങൾ | 3 |
| പ്രവൎത്തകർ:— | |
| പുരുഷന്മാർ | 9 |
| സ്ത്രീകൾ | 3 |
| പള്ളികൾ | ,, |
| പ്രാൎത്ഥനാലയങ്ങളും സ്ക്രൂളുകളും | 2 |
| സഭാപ്രവൎത്തകരുടെ ഭവനങ്ങൾ | 3 |
| ബപ്തിസ്മ കഴിഞ്ഞിട്ടുള്ളവർ | 58 |
| സ്നാനാൎത്ഥികൾ | 7 |
| വിശു. സംസൎഗ്ഗത്തിൽ പങ്കുകൊളളുന്നവർ | — |
| മുതിൎന്നവരുടെ സ്നാനങ്ങൾ | 1 |
| ഗവൎമ്മെൻറു ഗ്രാൻറു് | — |

1933-ലെ ദാനങ്ങളും പിരിവുകളും. 2645 ക.

൧൧൦൧-ൽ ആലപ്പുഴയ്ക്കു വടക്കുള്ള ചില ഈഴവരുടെ അപേക്ഷയാൽ ആരംഭിക്കപ്പെട്ട ഈ വേല സാവധാനത്തിലെങ്കിലും സുസ്ഥിരമായ അഭിവൃദ്ധി പ്രാപിച്ചുവരുന്നു. ഒരു പ്രത്യേക സമുദായക്കാരുടെ ഇടയിൽ പ്രാരംഭമായി ആരംഭിച്ച വേലയായതുകൊണ്ടു പല പ്രയാസങ്ങളെ അഭിമുഖീകരിക്കേണ്ടതായിവന്നു. ഇതിനുപരി വേല ചെയ്തുപോന്ന സ്ഥലത്തും ചുററുപാടുമുള്ള അനാരോഗ്യാവസ്ഥ വേലക്കാൎക്കു കൂടുതൽവിഷമകരമായിത്തീൎന്നു. മാരാമൺ ഇടവകയൊട്ടുക്കുള്ള സ്നേഹിതന്മാരുടെ സ്വമേധാദാനങ്ങളാൽമാത്രം നടത്തിച്ചുപോരുന്ന സ്വപ്രയോഗിതമായ യത്നമാണു് ഈ വേല.

**മലയിടവകമിഷ്യൻ.** മേലുകാവുകാർ മൂക്കാട്ടും, ഏരുമാപ്രക്കാർ ചൂരക്കോട്ടും, മങ്കൊമ്പുകാർ മുട്ടത്തും, കുറവപ്പള്ളിക്കാർ ഇടവെട്ടിയിലുമായി നാലുമലയിടവകകളും പ്രത്യേക സുവിശേഷവേലയാരംഭിച്ചിട്ടുണ്ടു്. പ്രധാനമായി ധനസംബന്ധമായ കാൎയ്യങ്ങളാൽ റിപ്പോൎട്ടുകാലത്തു വേലയിൽ അഭിലഷണീയമായ അഭിവൃദ്ധിയുണ്ടായിട്ടില്ല.

**മൂന്നാർമിഷ്യൻ.** തിരുനൽവേലി, മധുര, തെക്കൻതിരുവിതാംകൂർ മുതലായ സ്ഥലങ്ങളിൽനിന്നുമുള്ള തമിഴക്രിസ്ത്യാനികൾ ധാരാളമായി ഉൾപ്പെടുന്ന മൂന്നാറിടവക സ്വയംസന്ധാരണം ചെയ്യുന്നതുകൂടാതെ താഴ്വരകളിലേക്കുള്ള വഴി മദ്ധ്യത്തിൽ അഞ്ചനാട്ട് എന്നസ്ഥലത്തു ഒരു പ്രത്യേക സുവിശേഷവേലയും നടത്തുന്നുണ്ട്. ഇവിടെ 'വള്ളർ' വർഗ്ഗത്തിൽപെട്ട ൨൫ തമിഴകുടുംബങ്ങളെ ചേത്തിരിക്കുന്നു. വസ്തുസമ്പാദിച്ചു ഒരു മിഷ്യൻവീടും സ്ക്കൂളും പണികഴിപ്പിച്ചിട്ടുണ്ട്. ൧൯൩൩ നവംബർമാസത്തിൽ കൊഡൈക്കനാൽഭാഗത്തു മൂന്നാററിൻെറ മറുവശത്തുള്ള ഗ്രാമങ്ങളിൽ വേലയാരംഭിക്കുന്നതിനുള്ള സൌകര്യം അന്വേഷിക്കുന്നതിനു ഒരു ഉപജ്ഞാതൃസംഘത്തെ നയിച്ചു. താമസിയാതെ അവിടെ ഒരു സുവിശേഷകനെ താമസിപ്പിക്കണമെന്നുദ്ദേശിക്കുന്നു.

**തിരുവനന്തപുരത്തെ വേല.** ൧൯൩൪-ലെ റിപ്പോർട്ടിൽ തിരുവനന്തപുരത്തു മിസ്റ്റർ ജി. അലക്സാണ്ടരുടെ പരോപകാരകമായും സുവിശേഷപ്രചരണസംബന്ധമായുമുള്ള വേലയെപ്പററി ഒരു പൂണ്ണവിവരണം കൊടുത്തിരുന്നു. ഈ പ്രവൎത്തനം തുടൻകൊണ്ടുതന്നെയിരുന്നെങ്കിലും പണസംബന്ധമായ ഞെരുക്കംകൊണ്ടു ദാനങ്ങളും പിരിവുകളും കുറഞ്ഞു, വേലയുടെ ചിലഭാഗങ്ങൾ നിറുത്തിക്കളയേണ്ടിവരുമോ എന്നുപോലും സംശയിക്കുന്നു. കഴിഞ്ഞ പത്തുവർഷങ്ങളിലായി ൨൫,൦൦൦ ക. ഇതിനുവേണ്ടി ചെലവഴിച്ചിട്ടുണ്ട്.

നമ്മുടെ തിരുവനന്തപുരംസഭയെ സംബന്ധിച്ചടത്തോളം രസകരമായ ഒരു വ്യാപ്തിയുണ്ടായിട്ടുണ്ട്. സുവിശേഷവാരത്തിൽ സഭാംഗങ്ങളിൽ ചിലർ നടത്തിയ സുവിശേഷവേലയുടെ ഫലമായി തിരുവനന്തപുരത്തുനിന്നു രണ്ടുമൈൽതെക്കു മുട്ടത്തറ എന്നസ്ഥലത്ത് ഒരു ആശാനെ വേണമെന്നു അവിടെയുള്ള ചേരമർ ആവശ്യപ്പെട്ടു. പുറജാതിക്കൂട്ടങ്ങൾക്കു വിനിയോഗിച്ചുപോന്ന ഒരു താല്ക്കാലിക കെട്ടിടം അവർതന്നെ കേടുപോക്കിയെടുത്തു. ൨൦ ക. ശമ്പളത്തിൽ ഒരു സുവിശേഷകനെ അവിടെ നിയമിക്കുകയും ഈ വേലയിൽ താല്പര്യമുള്ള സഭാംഗങ്ങൾ തുടൎച്ചയായി സഭാസന്ദർശനം നടത്തിപ്പോരുകയും ചെയ്യുന്നു. കാലാന്തരത്തിൽ അല്പം സ്ഥലം സമ്പാദിക്കുകയും മിസ്റ്റർ ബി. ഫെന്നിൻെറ അത്യധികമായ പരിശ്രമത്താൽ ഏകദേശം ൪൦൦ ക്രുപാ ചെലവഴിച്ച് ഒരു കെട്ടിടം പണികഴിപ്പിക്കുകയും ചെയ്തു. ബപ്തിസ്മ കഴിഞ്ഞ ൪൫ പേരും ൭൦ സ്നാനാൎത്ഥികളും ഉണ്ട്. ഇപ്പോൾ ചുററുപാടുമുള്ള പരവരുടെ ഇടയിലും വേലയാരംഭിച്ചിട്ടുണ്ട്. തിരുവനന്തപുരം, തെന്നിൻഡ്യാഐക്യസഭയുടെ പരിധിക്കുള്ളിൽ പെട്ടതായതുകൊണ്ട് അവിടെ നമ്മുടെ വേല ഈവിധത്തിൽ വിസ്തൃതമാക്കുന്നതിനു അനുവദിച്ച ടി സഭക്കാരോടു നാം കടപ്പെട്ടിരിക്കുന്നു.

---

## അദ്ധ്യായം ൫

## സാമുദായികവേല

### ൧. ക്ഷേമസംരക്ഷണം.

ഗ്രാമീണപുനരുദ്ധാരണം എന്ന അവ്യക്തപദത്താൻ അറിയപ്പെടുന്ന ഗ്രാമീണജനങ്ങളുടെ ജിവിതഗതികളെ പരിഷ്കൃതമാക്കുന്ന കൃത്യം കൃഷിവലരും, അധഃകൃതസമുദായാംഗങ്ങളുമായ ഭൂരിപക്ഷം ജനങ്ങളുൾപ്പെടുന്ന നമ്മുടെ മഹായിടവകയെ സംബന്ധിച്ചിടത്തോളം വളരെ പ്രധാനമായ ഒന്നാണ്. ൧൯൩൪-ൽ കോ

ട്ടയത്തുവച്ചു നടത്തിയതും, മുൻറിപ്പോർട്ടിൽ പ്രസ്താവിച്ചിരുന്നതുമായ ഗ്രാമീണപ്രശ്നങ്ങളെപ്പററി ആലോചിക്കുവാനുദ്ദേശിക്കപ്പെട്ടിരുന്ന കോൺഫ്രൻസ് ഇതുവരെയും പ്രായോഗികമായ ഫലപ്രാപ്തിയിൽ എത്തിയിട്ടില്ല. ആലോചിക്കപ്പെട്ട മാർഗ്ഗങ്ങളിൽ പുതിയപരീക്ഷണങ്ങൾ നടത്തുന്നതിനു പണമനുവദിച്ചില്ല. വിപുലവും ശരിയായി ക്രമപ്പെടുത്തപ്പെട്ടതുമായ പദ്ധതികൾ ആവശ്യമുണ്ടെങ്കിലും, ഗ്രാമങ്ങളിലെ ജീവിതപരിഷ്കരണം ഇവയെ ആശ്രയിച്ചിരിക്കുന്നില്ലെന്നും, ഇവയ്ക്കായി കാത്തിരിക്കേണ്ട ആവശ്യമില്ലെന്നും ൧൯൩൩ സെപ്റ്റംബർമാസത്തെ ഡയോസിസൻമാസികയിൽ ഒരു ലേഖകൻ എഴുതിയിട്ടുണ്ട്. ഓരോസഭയിലുമുള്ള സഭാപ്രവത്തകൻെറ കയ്യിലാണ് ഈ വേലയുടെ താക്കോൽ. എന്നാൽ വേല ശരിയായ ഫലപ്രാപ്തിയിൽ വരണമെങ്കിൽ പ്രവത്തകനു കൂടുതൽ വിശ്രമം ലഭിക്കേണ്ടിയിരിക്കുന്നതുകൂടാതെ ഇപ്പോഴുള്ളവരെക്കാൾ കൂടുതൽ പരീക്ഷായോഗ്യതയുള്ള ആളുകളെയും ആവശ്യമുണ്ട്. അതുകൊണ്ടു കീർത്തിയും ലൌകികോന്നതിയും ആഗ്രഹിക്കാതെ ഗ്രാമീണാദ്ധ്യാപകരായി വേലചെയ്യുന്നതിനു അഭ്യസ്തവിദ്യരായ യുവജനങ്ങളെ ആ ലേഖകൻ വെല്ലുവിളിക്കുന്നു. ഇപ്പോഴത്തെ രീതിയനുസരിച്ചുള്ള സഭാജോലി ഗ്രാമീണരുടെ ജീവിതത്തിൻെറയും താല്പയ്യങ്ങളുടെയും ഒരുവശത്തെമാത്രം സ്പൃശിക്കുന്നതും സഭാപ്രവത്തകൻ മാർഗ്ഗീയവഴികാട്ടിയായിമാത്രം ഇരിക്കുന്നതുമാണ്.

പരേതനായ റവ. എൽ. ഡബ്ളിയു. ഹൂപ്പർസായ്പും ആലുവായൂണിയൻ കോളജിലെ ചില പൂർവ്വവിദ്യാർത്ഥികളുംകൂടെ ൧൯൨൭-ൽ സ്ഥാപിച്ച ആലുവാസെററിൽമെൻറ്, ആംഗ്ലേയസഭയും മാർത്തോമ്മാസഭയും, യാക്കോബായസഭയും ചേർന്നു അധഃകൃതരുടെ സാമൂഹ്യയികോന്നമനത്തെ ലാക്കാക്കി ചെയ്തുപോരുന്ന ഒരു പ്രയത്നമത്രെ. ൧൯൩൩-ൽ റവ. ഹൂപ്പർ അകാലനിര്യാതനായതിനാൽ ഈ പരിശ്രമത്തിനു വലിയ ഇടിവുതട്ടി. അദ്ദേഹത്തിൻെറ ഭാരതീയസഹപ്രവത്തകന്മാർ വേല തുടർന്നുവരുന്നു. ഇംഗ്ലണ്ടിലും ഇൻഡ്യയിലുമുള്ള പല സ്നേഹിതർ ഇതിനു ധനസഹായം ചെയ്യുന്നുണ്ട്. ഇവരിൽ വളരെപ്പേർ ആംഗ്ലേയസഭയിൽ പെട്ടവരാണ്. ഇതുവരെയായിട്ടും സാധുവർഗ്ഗക്കാരുടെ ഇടയിൽനിന്നു തിരഞ്ഞെടുക്കപ്പെടുന്ന കുട്ടികൾക്കു പ്രത്യേകവിദ്യാഭ്യാസം നല്കുക എന്നുള്ള പ്രാരംഭപടിയിലേക്കു കടക്കുന്നതിനുമാത്രമേ സാധിച്ചിട്ടുള്ളു. ഇവരുടെ വിദ്യാഭ്യാസം പൂർത്തിയാകുന്നതോടുകൂടെ ഒരുപനിവേശവും, മാതൃകാഗ്രാമവും, കൃഷിസ്ഥലവും ഉണ്ടാക്കണമെന്നുദ്ദേശിക്കുന്നു.

റിപ്പോർട്ടുവർഷങ്ങളിൽ പരസ്പരസഹായസംഘം സംബന്ധിച്ചുള്ളവേലയ്ക്കു മാന്ദ്യം നേരിട്ടു. ഇതിൻെറ പ്രവത്തനം അധികവും പണം വായ്പകൊടുക്കുകയായിരുന്നെങ്കിലും, അതുപോലും സാമ്പത്തികവൈഷമ്യംനിമിത്തം വളരെ കുറയ്ക്കേണ്ടതായിവന്നു. പല സംഘങ്ങളുടെയും പ്രവത്തനം നിറുത്തിവെക്കേണ്ടതായും വന്നിട്ടുണ്ട്.

നമ്മുടെ ഗ്രാമീണജനങ്ങളുടെ ജീവിതത്തിലുള്ള ഒരു വലിയ കുറവു അവരുടെ വേലയിലുള്ള ഏകരീതിതയാണ്. പുരുഷന്മാരും സ്ത്രീകളും ദിവസംമുഴുവനും വയലുകളിൽ ചെലവഴിക്കുന്നു. വേല അവർക്കു രസഹീനവും മുഷിവുള്ളതുമായി തോന്നുകയും ചെയ്യുന്നു. ഞായറാഴ്ചകളിലും, വേലയില്ലാതിരിക്കുന്ന രണ്ടുമാസങ്ങളിലും അവർക്കു വിശ്രമം കിട്ടുന്നു. എന്നാൽ ഈ രണ്ടുമാസങ്ങളും 'പഞ്ഞമാസ'ങ്ങളാകയാൽ സന്തോഷത്തിനുപകരം സന്താപത്തെയത്രെ നൽകുന്നതു്. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ സന്തോഷവും ആനന്ദവും പ്രദാനംചെയ്യത്തക്കവിധത്തി

ലുള്ള വിനോദങ്ങളുംമററും ഏപ്പെടുത്തുന്നതു് സഭയുടെ ശുശ്രൂഷയുടെ ഒരുഭാഗം കൂടിയാണ്. ഇക്കാൎയ്യത്തിൽ ഇതുവരെ ഒട്ടുംതന്നെ പ്രവൎത്തിച്ചിട്ടില്ല. തിരുനൽവേലിമഹായിടവകയിലേതുമായി താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ കൊയ്ത്താഘോഷങ്ങൾതന്നെ വളരെമന്ദീഭവിച്ചതും ചുണകെട്ടതുമാണ്. ൧൯൩൨-ൽ സഭാംഗസംഘം, അതിൻെറ വാൎഷികയോഗം ഒരു 'ക്രിസ്ത്യൻമേളം' പോലെ നടത്തണമെന്നു് വിചാരിച്ചു. ആഘോഷങ്ങൾ രണ്ടുദിവസം നീണ്ടുനിന്നു. കുടിൽവ്യവസായപ്രശ്നം, ഒരു മാഗ്ഗിയകഥാഭിനയം, മുതലായവ ഇതിൽ ഉൾപെട്ടിരുന്നു. ഇതു ശരിയായവശത്തേക്കുള്ള ഗമനമായിരുന്നെങ്കിലും പിന്നീട് വൎത്തിച്ചുകണ്ടില്ല.

നമ്മുടെ പ്രശ്നങ്ങൾ ഗ്രാമങ്ങളെസംബന്ധിച്ചുള്ളവയാണെങ്കിലും നമ്മുടെ സഭാംഗങ്ങളായ രണ്ടുപേർ പട്ടണങ്ങളിൽ നടത്തുന്ന ജനോപകാരപ്രദമായ വേലയെപ്പററിയും പറയേണ്ടതു ആവശ്യമായിരിക്കുന്നു. ഭിക്ഷുക്കളുടെ ഇടയിൽ മിസ്റ്റർ ജി. അലക്സാണ്ടർ ചെയ്യുന്ന വേലയും, അനാഥമന്ദിരവും തുടൎന്നുപോന്നു. മിസ്റ്റർ സി. ഐ. മത്തായി അഗതികളെയും തെരുക്കുട്ടികളെയും ഉദ്ദേശിച്ചു ആലപ്പുഴ ക്രിസ്ത്യൻഇൻസ്റ്റിററ്യൂട്ടുമുഖാന്തിരം ചെയ്യുന്ന വേലയും തുടൎന്നുപോന്നു. ഈ വേല പണത്തിൻെറയും പ്രവൎത്തകരുടെയും കുറവുനിമിത്തം ചുരുക്കേണ്ടതായിവന്നെങ്കിലും, റിപ്പോർട്ടുകാലത്തിൻെറ അവസാനത്തോടടുത്തു മിസ്റ്റർ കെ. കെ. ചാണ്ടിയുടെ ആഗമനം അതിനു ഒരു പുതിയ ചൈതന്യം ഉളവാക്കി.

## ൨ വ്യവസായം

### വ്യവസായപാഠശാലകൾ

| | കോട്ടയം പാഠശാല. | | തിരുവല്ലാ നെയ്ത്തുസ്കൂൾ. | |
|---|---|---|---|---|
| | 1931 | 1934 | 1931 | 1934 |
| അദ്ധ്യാപകർ | 3 | 3 | 1 | 1 |
| അദ്ധ്യേതാക്കൾ— | | | | |
| മരപ്പണിക്കാർ | 15 | 15 | ... | ... |
| നെയ്ത്തുകാർ | ... | ... | 12 | 12 |
| ഫീസ് | 3 | 40 | ... | — |
| ഗവമ്മെൻറ് ഗ്രാൻറ് | 442 | 353 | 168 | 94 |
| വില്പന | 141 | 118 | 1137 | 2198 |
| ആകെച്ചെലവ് | 1185 | 1107 | 1481 | 2281 |

മഹായിടവക രണ്ടു വ്യവസായപാഠശാലകൾ നടത്തിപ്പോരുന്നു. ഒന്നു് കോട്ടയത്തു മരപ്പണി പരിശീലിപ്പിക്കുന്നതിനും മററതു് തിരുവല്ലാ നെയ്ത്തുപരിശീലിപ്പിക്കുന്നതിനുമുള്ളതാണ്. രണ്ടും ചെറിയതോതിൽമാത്രമാണ് നടത്തിപ്പോരുന്നതു്.

നെയ്ത്തും കൊല്ലപ്പണിയുംകൂടിയുണ്ടായിരുന്ന കോട്ടയം ഇൻഡസ്ട്രിയൽ സ്കൂൾ ഇപ്പോൾ മരപണിയിൽമാത്രം ശ്രദ്ധപതിച്ചുവരുന്നു. വിദ്യാൎത്ഥികളിൽനിന്നും അല്പംഫീസ്സ് ഈടാക്കിവന്ന ഗുണകരമായ പതിവു സ്ഥിരപ്പെടുത്തി. ഇപ്പോൾ ഫീസിനത്തിൽ ൩൦ ക. വരവുണ്ട്. അഭ്യസനത്തോടുകൂടി കുട്ടികൾക്കു താമസത്തി

നുവേണ്ട സൌകൎയ്യവും നൽകുന്നതിനാൽ മാസംതോറും കുട്ടിയും കൊടുക്കുന്ന ൯ രൂപാ മതിയാകാതെയാണിരിക്കുന്നതു്. സ്ക്കൂളിനോടു പൊതുജനങ്ങൾക്കുള്ള താല്പൎയ്യം വൎദ്ധിപ്പിക്കുന്നതിനു്, അഭ്യസനാനന്തരം കുട്ടികളെ യാത്രയയക്കുമ്പോൾ നടത്തിപ്പോന്നിരുന്ന പൊതുയോഗങ്ങൾ ൧൯൩൩-ലും ൧൯൩൪-ലും പുനൎജ്ജീവിപ്പിച്ചു. കുട്ടികൾക്കു സമ്മാനങ്ങൾ കൊടുക്കുകയും, അവർ ചില അഭിനയങ്ങൾ നടത്തുകയും ചെയ്യുക പതിവാണു്. തിരുവല്ലാനെയ്ത്തുപാഠശാല ഗവൺമെണ്ടിൽനിന്നും ലഭിക്കുന്ന ഒരു ചെറിയ ധനസഹായത്തോടുകൂടി സ്വയംസന്ധാരണം ചെയ്തുപോരുന്നു. കുട്ടികൾ തന്നത്താനെ താമസത്തിനു സൌകൎയ്യപ്പെടുത്തുന്നു. വില്പനയിൽനിന്നു ലഭിക്കുന്ന തുകകൊണ്ടാണു് കൂലികൊടുത്തുവരുന്നതു്. ഈ പദ്ധതി നടപ്പാക്കിയതോടുകൂടെ വില്പന ഏകദേശം ഇരട്ടിയായിട്ടുണ്ടു്. ഇക്കാൎയ്യത്തിൽ രണ്ടു സ്ക്കൂളുകളും തമ്മിലുള്ള വ്യത്യാസം ശ്രദ്ധേയമത്രെ.

കളവങ്കോട്ടു കയർനിൎമ്മാണശാല. ഇതു കരപ്പുറം മിഷ്യനാൽ സന്ധിക്കപ്പെട്ടുപോരുന്നു. മിസ്സ് ബേക്കർമദാമ്മയുടെ ഔദാൎയ്യത്താൽ സ്ഥാപിക്കപ്പെട്ടതും ൧൯൨൯-ൽ ആരംഭിച്ചതുമായ ഒരു സ്ഥാപനയത്രെ ഇതു്. ഏകദേശം ൨൦൦ പാവപ്പെട്ട ആളുകൾക്കു ഈ ശാല ജോലി നൽകുന്നു. ഇതു സ്വയസന്ധാരണത്തിലേക്കു പ്രവേശിച്ചുവരുന്നു.

തൃശ്ശൂർ കുട്ടനെയിത്തു്. സെനാനാമിഷ്യൻകാരുടെ ഉടമസ്ഥതയിൽ വിധവമാൎക്കും അനാഥൎക്കുമായി സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഭവനത്തോടനുബന്ധിച്ചു ഏകദേശം ൩൫ വർഷക്കാലമായി നടത്തിപ്പോരുന്ന ഒരു വ്യവസായമാണു് ഇതു്.

കുടിൽവ്യവസായം. കുറെവർഷങ്ങൾക്കുമുമ്പു് ബിഷോപ്പ് വൈററു് ഹെഡ് നല്കിയിരുന്ന ഒരു നിധിയിൽനിന്നു് സാമുദായികവേലക്കുള്ള ബോർഡു്, കുടിൽവ്യവസായത്തിനു വായ്പകൾ കൊടുത്തുകൊണ്ടിരുന്നു. ൧൪൫ ക. ഈ വർഷങ്ങളിൽ വായ്പകൊടുത്തിട്ടുണ്ടു്. ഇതിൽ തിരികെയടച്ചതും, മുൻവർഷങ്ങളിലെ വായ്പകളിൽ നിന്നു തിരികെയടച്ചതുമായി ൧൦൩ ക. വന്നിട്ടുണ്ടു്. രണ്ടു കമ്മ്യൂണിററി സ്ക്കൂളുകളും കുടിൽവ്യവസായം പാഠപദ്ധതിയിൽ ഉൾപ്പെടുത്തിയിട്ടുണ്ടു്.

## ൩. ആരോഗ്യം

### ബെതേൽ ആതുരശാല, കരുണാലയം

മഹായിടവകയിൽ വൈദ്യസംബന്ധമായി ഏററവുംപഴക്കമുള്ള ഒരു വേലയാണു് ഇതു്. സ്വമേധാപ്രവൎത്തകയായ മിസ്സ് നൈററും, പരിശീലനംകഴിച്ച ഒരു നേഴ്സുൾപ്പടെ ൫ സഹപ്രവൎത്തകകളും ഇതിൽ വേലചെയ്യുന്നു. രണ്ടുതവണ ദീൎഘമായകാലത്തേക്കു മിസ്സ് നൈററിൻെറ അസാന്നിദ്ധ്യമുണ്ടായിരുന്നെങ്കിലും വേല യാതൊരുവിഘ്നവുംകൂടാതെ തുടൎന്നുപോന്നു. ൧൯൩൪-ൽ ഏകദേശം ൨൭൭൪ രോഗികളെ ചികിത്സിച്ചു. ഈ വേലക്കായി വർഷംതോറും ഇംഗ്ലണ്ടിൽനിന്നുള്ള ദാനം ൪൦൦ ക. യാണു്.

മേലുകാവു പ്രസവശുശ്രൂഷാകേന്ദ്രം—

| | 1933 | 1934 |
|---|---|---|
| ഉദ്യോഗസ്ഥർ—ഡോക്ടർ | — | 1 |
| സഹായകർ | 3 | 3 |
| ചികിത്സിക്കപ്പെട്ട രോഗികൾ | 5138 | 3232 |

| | 1931 | 1934 |
|---|---|---|
| ദാനങ്ങൾ—സ്ഥലത്തുനിന്നും | 853 | 569 |
| മഹായിടവക | 164 | 30 |
| വിമേൾ | 366 | 525 |
| ഗവമ്മെൻറ് ഗ്രാൻറ് | 235 | 216 |
| ആകെച്ചെലവ് | 1034 | 1386 |

നമ്മുടെ മലയിടവകകളിലുള്ള ആളുകളുടെ ശുശ്രൂഷയെ ഉദ്ദേശിച്ചു സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ് ഈ ആശുപത്രി. ഇവർ കിഴക്കൻ മലകളുടെ ചരിവുകളിൽ ഏകദേശം ൩൦ ചതുരശ്രമൈലിനുള്ളിലായി അവിടവിടെ ചിതറിപ്പാക്കുന്നു. റോഡുകളില്ല, യാത്രയും മററും വൈഷമ്യമുള്ള മലമ്പാതകളിൽ കൂടിയാണ്. അടുത്തുള്ള ആശുപത്രികൾ വടക്ക് ഒൻപതു മൈൽ ദൂരത്തുള്ള തൊടുപുഴയാശുപത്രിയും, പടിഞ്ഞാറു ൧൪ മൈൽ ദൂരത്തുള്ള പാലാആശുപത്രിയുമാണ്.

മാതൃസംഘസെക്രട്ടറിയായ മിസ്സ് ഡേവിസിന് ഈ ഇടവകകൾ സന്ദർശിച്ച സന്ദർഭങ്ങളിലെല്ലാം ഒഴിഞ്ഞ കോണിൽ സ്ഥിതിചെയ്യുന്ന ഈ ഇടവകകളിൽ പ്രത്യേകിച്ചു സ്ത്രീകൾക്കു വൈദ്യസഹായം ചെയ്യേണ്ടതിൻെറ ആവശ്യകത ബോധപ്പെട്ടു. പല സ്നേഹിതരിൽ നിന്നും ഈ വേലെക്കു മിസ്സ് ഡേവിസിനു സിദ്ധിച്ച ധനസഹായവും, അവരുടെ വിശ്വാസവും, സ്ഥിരോത്സാഹവുമാണ് ഈ വേലയാരംഭിക്കുന്നതിനു പ്രധാന കാരണങ്ങളായതു്.

൧൯൩൧ ജനുവരി ൧൩-ാം നു ഈ കേന്ദ്രം ബിഷോപ്പുതിരുമനസ്സുകൊണ്ടു ഉൽഘാടനം ചെയ്തു പ്രതിഷ്ഠിച്ചു. എറണാകുളം ഗവമ്മെൻറു ആശുപത്രിയിൽനിന്നു പരിശീലനം സിദ്ധിച്ച ഒരു നേഴ്സായ മിസ്സ് മേറി മത്തായി ആറു മാസത്തെ അവധിയെടുത്തു വന്നു വേലയാരംഭിച്ചു. അവരുടെ അവധിക്കാലം കഴിഞ്ഞപ്പോൾ ബഥേലിലുള്ള വേല സഹപ്രവത്തകരെ ഏല്പിച്ചു. ഒരു സ്ഥിരം ലേഡിഡോക്ടരെയൊ പരിശീലനം സിദ്ധിച്ച ഒരു നേഴ്സിനെയൊ ലഭിക്കുന്നതുവരെ മിസ്സ് നൈററ് ആ സ്ഥാനം സ്വീകരിക്കാമെന്നു സമ്മതിച്ചു വേല തുടങ്ങി. എന്നാൽ ഇതു പ്രയാസമായി തോന്നിയതുകൊണ്ടു താല്കാലിക ചട്ടംകെട്ടുകൾ ചെയ്കയും ൧൯൩൪ ജൂലൈമാസത്തിൽ മിസ്സ് ഏലി കെ. ചാക്കൊ എൽ. എം. പി. സ്വമേധയാ ആ വേല സ്വീകരിക്കുകയും ചെയ്തു.

ഇപ്പോൾ അവിടത്തെ പ്രവത്തകരുടെ കൂട്ടത്തിൽ ഒരു ലേഡിഡോക്ടരും, ഒരു പരിചാരികയും, ഒരു കമ്പൌണ്ടരും, വേദപുസ്തകം പഠിപ്പിക്കുന്ന ഒരു ഉപദേശകയും ഉണ്ട്. ഈ ആശുപത്രി എല്ലാ ജാതിമതസ്ഥരും ഉപയോഗിച്ചുപോന്നു എന്നു ൧൯൩൪-ലെ റിപ്പോർട്ടിൽ പറയുന്നു. സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കുമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണെങ്കിലും പുരുഷന്മാരും ചികിത്സാത്ഥം ഇവിടെ വന്നുകൊണ്ടിരുന്നു. ചില സന്ദർഭങ്ങളിൽ ൧൪ മൈൽ ദൂരെനിന്നുപോലും രോഗികൾ വന്നിട്ടുണ്ട്. രോഗികളെ താമസിപ്പിച്ചു ചികിത്സിക്കുന്നതിനു ൧൨ കിടക്കകൾ മാത്രമെയുള്ളു. വർഷം മുഴുവനും ഇവയെല്ലാം ഉപയോഗപ്പെടുത്തിപ്പോന്നു. മാതാക്കൾക്കു ആഴ്ചതോറും ശിശുസംരക്ഷണ, ആരോഗ്യം മുതലായ വിഷയങ്ങളെപ്പററി പാഠങ്ങൾ കൊടുത്തുപോന്നു. ആരോഗ്യനിയമങ്ങളെപ്പററി പറയുന്നതിനു കേന്ദ്രത്തിൽനിന്നും പ്രവത്തകർ പല സ്ഥലങ്ങളിലും പോകാറുണ്ടായിരുന്നു. പൂണ്ണ പരിശീലനം സിദ്ധിച്ച ഒരു ഡോക്ടർ വന്നതോടുകൂടി ൨൦൦ ക. യ്ക്കു കൂടി മരുന്നുകളും സാമഗ്രികളും വാങ്ങേണ്ടതായി വന്നു. രോഗികൾ ഉദാരമതികളും ന

ന്ദിയുള്ളവരുമാണ്. സാമാനങ്ങളായി ദാനങ്ങൾ കൊണ്ടുവരികയുണ്ട്. എന്നാൽ പ്രവൎത്തനച്ചെലവുകൾക്കായി വൎഷംതോറും സ്നേഹിതരിൽനിന്നു ഗണ്യമായ തുക പിരിക്കേണ്ടതായി വന്നിട്ടുണ്ട്.

കണക്കുകൾകൊണ്ടു ഈ സ്ഥാപനം മൂലം ചെയ്യുന്ന ശുശ്രൂഷ എത്ര വലുതെന്നു കാണാവുന്നതാണ്.

സഞ്ചാരയാശുപത്രി—

| | | |
|---|---|---|
| | 1934 | |
| ഉദ്യോഗസ്ഥന്മാർ—ഡോക്ടർ | 1 | |
| കമ്പൌണ്ടർ | 1 | |
| ചികിത്സിക്കപ്പെട്ട രോഗികൾ | 8080 | |
| ദാനങ്ങൾ:— രോഗികളിൽനിന്നും | 217 | ക. |
| സ്നേഹിതരിൽനിന്നും | 96 | ക. |
| ആകെ | 313 | |
| സി. എം. എസ്സ്. ദാനങ്ങൾ | 3310 | |
| ആകെച്ചെലവ് | 1358 | |

മഹായിടവകയിൽ വൈദ്യസഹായത്തിനു വളരെ ആവശ്യമുള്ള വേറൊരു വിഭാഗമാണ് കായലോരങ്ങളിലും മററും വെള്ളത്താൽ ചുററപ്പെട്ട സ്ഥലങ്ങൾ. അതുകൊണ്ടു ൧൯൩൩-ൽ സി. എം. എസ്സ്. മെഡിക്കൽ മിഷ്യനറിസംഘം അധഃകൃതരുടെ ഇടയിൽ സഞ്ചരിച്ചു വൈദ്യവേല ചെയ്യുന്നതിനു ൫൦ പവൻ സഹായധനമായി തന്നപ്പോൾ ഇതാണ് ഏററവും വലിയ ആവശ്യമെന്നു തോന്നി. അങ്ങനെ കായലോരങ്ങളിൽ നമ്മുടെ സഭകളുള്ള ഏകദേശം ൧൦ സ്ഥലങ്ങളിൽ സഞ്ചരിച്ചു വൈദ്യസഹായം നൽകുന്നതിനു ഒരു വള്ളത്തിൽ കുറെ മരുന്നും, സാധനസാമഗ്രികളും ശേഖരിച്ചു. ൧൯൩൪ ഫെബ്രുവരി മാസത്തിൽ വള്ളം ബിഷോപ്പു തിരുമനസ്സുകൊണ്ടു പുതിയവേലയ്ക്കായി മഞ്ചാടിക്കരെവച്ചു ഒരു വലിയ ജനസഞ്ചയത്തിൻെറ സാന്നിദ്ധ്യത്തിൽ പ്രതിഷ്ഠിക്കുകയും ഉടനെതന്നെ വേലയാരംഭിക്കുകയും ചെയ്തു. തിരുവിതാംകൂർ ഗവൺമെൻറു വേലയിൽനിന്നും വിരമിച്ച ഡാക്ടർ എ. ററി. മാത്തു ഈ വേലയുടെ മേൽനോട്ടം വഹിക്കാമെന്നു സദയം സമ്മതിച്ചിട്ടുണ്ട്. ആകർഷണീയമായ ഒരു ഉദ്യോഗം രാജിവെച്ചു അപ്പോത്തിക്കരിയായി വളരെ വർഷത്തെ പരിചയം സിദ്ധിച്ചിട്ടുള്ള ഡാക്ടർ ഡബ്ളിയു. തോമസ് ഈ വേലയ്ക്കു വന്നതു നമ്മുടെ ഭാഗ്യമാണ്. മിസ്റ്റർ പി. ജെ. ജോൺ എന്ന ഒരു യുവാവു് ഇദ്ദേഹത്തിൻെറ കീഴിൽ കൊമ്പൌണ്ടർ ആയുണ്ട്. വേലയുള്ള മാസത്തിലെ മൂന്നു ആഴ്ചയും ഇവൎക്കു രണ്ടുപേൎക്കും വള്ളംതന്നെ താമസസ്ഥലവും ഡിസ്പെൻസറിയുമായി ഉപയോഗിക്കേണ്ടതായിരിക്കുന്നു. സാധാരണയായി വള്ളം ഒരു ആഴ്ച ഒരു സ്ഥാനത്തു ഉറപ്പിക്കുന്നു. അതു കഴിഞ്ഞു കൂടുതൽ നാളത്തെ ചികിത്സയ്ക്കാവശ്യമുള്ളവൎക്കും എത്തുപെടത്തക്കവണ്ണം അധികം ദൂരയല്ലാത്ത ഒരു സ്ഥലത്തേക്കു മാറുന്നു. എല്ലാ ജാതിക്കാരും, വിഭാഗക്കാരും, ദരിദ്രരും, ധനികരും, ക്രൈസ്തവരും, അക്രൈസ്തവരും ഡിസ്പെൻസറി സന്ദർശിക്കുന്നുണ്ട്. ചികിത്സയും മരുന്നും സൗജന്യമാണെങ്കിലും, സ്തോത്രകാഴ്ചകൾ സന്തോഷപുരസ്സരം സ്വീകരിക്കുന്നുണ്ട്. ഈ സ്ഥലങ്ങളിലെ ജീവിതം എത്ര അനാരോഗ്യകരമാണെന്നും രോഗങ്ങൾ എത്ര

അധികമാണെന്നും, വൈദ്യസഹായം എത്ര ദുർല്ലഭമാണെന്നും ഒരാണ്ടത്തെ അനുഭവം നല്ലതുപോലെ വെളിപ്പെടുത്തുന്നുണ്ട്. ചികിത്സിക്കപ്പെട്ടവരിൽ മിക്കവർക്കും മററുവിധത്തിൽ വൈദ്യസഹായം ലഭിക്കാതെയിരിക്കുന്നതിനെ മാർഗ്ഗമുളളു.

വേലയുടെ ആത്മീയവശം ത്യജിക്കപ്പെട്ടിട്ടില്ല. വള്ളം ഉറപ്പിക്കുന്ന എല്ലാ സ്ഥലങ്ങളിലും സഭക്കാരോടും രോഗികളോടും സുവിശേഷമുത്ത് അറിയിക്കുന്നതിനുള്ള എല്ലാ സൌകര്യങ്ങളും ഡോക്ടർ വേണ്ടവിധത്തിൽ ഉപയോഗപ്പെടുത്തുന്നുണ്ട്. വേദപുസ്തകവും, സുവിശേഷഭാഗങ്ങളും വില്ക്കുന്നുമുണ്ട്. ഇങ്ങനെ ഈ ആശുപത്രി ആത്മാവിനും ശരീരത്തിനും വേണ്ട അനുഗ്രഹങ്ങൾ നല്കിക്കൊണ്ടിരിക്കുന്നു.

**കുഷ്ഠരോഗികളുടെ ഇടയിലുള്ള വേല.** രാജ്യത്തു കുഷ്ഠരോഗികളുടെ എണ്ണം ൨൦൫൨ എന്നു ൧൯൨൧-ലെ ജനസംഖ്യക്കണക്കു അനുസരിച്ചു കാണാം. ഓരോ രാജ്യത്തും കുഷ്ഠരോഗികൾക്കായി ഓരോ വലിയ ഗവമ്മെൻറാശുപത്രികൾ ഉണ്ട്. ഇവയിൽ കൊച്ചിസംസ്ഥാനത്തേതു അട്ടൂർ എന്ന സ്ഥലത്തു ഗവമ്മെൻറിൻെറ ക്ഷണപ്രകാരം രക്ഷാസൈന്യക്കാർ നടത്തിവരുന്നു. തിരുവിതാംകൂറിലേതു അടുത്തകാലംവരെയും തിരുവനന്തപുരത്തായിരുന്നു. സംസ്ഥാനത്തെ മെഡിക്കൽ ഡിപ്പാർട്ടുമെൻറിനാൽ ഇതു ഭരിക്കപ്പെട്ടുപോരുന്നു. കുഷ്ഠരോഗികളുടെ ഇടയിലുള്ള മിഷ്യൻ ക്രൈസ്തവരോഗികളെ ശുശ്രൂഷിക്കുന്നതിന് ഒരു ഉപദേശിയെയും, ഒരു സ്ത്രീയെയും അനേകവർഷങ്ങളായി നിയമിച്ചുപോരുന്നു. ആശുപത്രിയിരുന്ന സ്ഥലം തെന്നിൻഡ്യാ ഐക്യസഭയുടെ കീഴിലുള്ളതായിരുന്നതിനാൽ ഈ വേലയുടെ മേൽനോട്ടം ആ സഭയിൽ നിക്ഷേപിച്ചു. ൧൯൨൪-ൽ തിരുവനന്തപുരംപട്ടണത്തിൽനിന്നും ആശുപത്രി നമ്മുടെ ഇടവകയായ കററാണത്തു നൂറനാട്ട് എന്ന സ്ഥലത്തേക്കു മാററി സ്ഥാപിച്ചു. അങ്ങനെ ഇവരെ ശുശ്രൂഷിക്കുന്നതിനുള്ള ചുമതല നമ്മുടെമേൽ പതിക്കയും കുഷ്ഠരോഗികൾക്കായുള്ള മിഷ്യൻ തദനുസരണം ഇതിലേക്കുള്ള സഹായധനം നമുക്കു മാററിത്തരികയും ചെയ്തു. മുൻപറഞ്ഞ ഉപദേശിയും, അയാളുടെ ഭാര്യയും ഈ പുതിയ സ്ഥാനത്തു വേല ചെയ്തുവരുന്നു. സക്രമെന്തു നടത്തുന്നതിനായി കററാണം ഇടവകപ്പട്ടക്കാരൻ ക്രമമായി അവിടെ പോകുന്നുണ്ട്. ആശുപത്രിയിൽ താമസിക്കുന്നവർക്കു ഒരു വാർഷികവിരുന്നു കൊടുക്കുന്നതിനു മാവേലിക്കരെയുള്ള ചില ക്രൈസ്തവസ്നേഹിതരിൽനിന്നും ഒരു ചെറിയ ധനശേഖരം നടത്തി.

കുഷ്ഠരോഗികൾക്കായുള്ള മിഷ്യൻ ആലപ്പുഴെ കുഷ്ഠരോഗികൾക്കായി ഒരു ചെറിയ ആശുപത്രികൂടെ നടത്തുന്നുണ്ട്. ഇതു അനേകവർഷങ്ങളായി നിലനിന്നുപോരുന്ന ഒരു സ്ഥാപനമാണ്. ഇതിൻെറ സകല ചെലവും മിഷ്യൻ വഹിക്കുന്നു എങ്കിലും ഭരണം മുഴുവനും നമ്മുടെ മഹാഇടവകയ്ക്കു വിട്ടുതന്നിരിക്കയാണ്.

**വിശു. ലൂക്കൊസ്ദിനശേഖരം.** ഇതുവരെ പ്രധാനമായി സ്ത്രീകളുടെ ഇടയിൽ പ്രവർത്തിച്ചുപോന്ന മഹാഇടവക മെഡിക്കൽ പ്രവർത്തനത്തോടുള്ള താല്പര്യം വർദ്ധിച്ചുവരുന്നതിൻെറ ലക്ഷണങ്ങൾ കാണുന്നുണ്ട്. ൧൯൨൫-ൽ ഈ വിഷയത്തെപ്പററി പഠിച്ചു റിപ്പോർട്ടുചെയ്യുന്നതിനായി ഒരു സബ്ക്കമ്മട്ടിയെ ഡയോസിസൻ കൌൺസിൽ നിയമിച്ചു. ൧൯൨൨ മുതൽ വിശു. ലൂക്കൊസിൻെറ നാൾ ഒരു പ്രാർത്ഥനാദിനമായി ആചരിക്കുന്നതിനും, ക്രൈസ്തവചികിത്സാവേലയ്ക്കു ധനശേഖരം ചെയ്യുന്നതിനും വിനിയോഗിച്ചുവരുന്നു. ഇങ്ങനെ ൧൯൨൨-ൽ ൯൦ ക. യും. ൧൯൨൪-ൽ ൧൪൦ ക. യും ശേഖരിക്കുന്നതിനു സാധിച്ചു.

## ൮. സാഹിത്യം

**കോട്ടയം സി. എം. എസ്സ്. പ്രസ്സ്.** പ്രസ്സും ബുക്കഡിപ്പോയും മററു സ്ഥാപനകളെപ്പോലെ പ്രാബല്യത്തിലിരുന്ന സാമ്പത്തികാധഃപതനംനിമിത്തം ബുദ്ധിമുട്ടു സഹിച്ചു. റിപ്പോർട്ടുവർഷങ്ങളിൽ അതിൻെറ ലാഭം താഴെക്കാണുന്ന പ്രകാരമായിരുന്നു.

| | | ക. | ണ. | പ. |
|---|---|---|---|---|
| 1932 | ലാഭം | 2770 | 11 | 9 |
| 1933 | നഷ്ടം | 1113 | 2 | 3 |
| 1934 | ലാഭം | 2999 | 10 | 11 |

**മലയാള ക്രൈസ്തവസാഹിത്യസംഘം.** ഏഴു സഭാവിഭാഗങ്ങളുടെ പ്രതിനിധികളുടങ്ങിയ മലയാളക്രൈസ്തവസാഹിത്യക്കമ്മററി ക്രൈസ്തവസാഹിത്യക്ഷേത്രത്തിലെ ഭിമഭാഗം വേലയും നിർവ്വഹിക്കുന്നു. മലയാളരാജ്യത്തു ക്രൈസ്തവമായ ഒരു ഭാഷാസാഹിത്യസൌധം കെട്ടിപ്പടുക്കുന്നതിനു കമ്മട്ടിക്കാർ യഥാർത്ഥമായി പരിശ്രമം ചെയ്തുവരുന്നു. റിപ്പോർട്ടുവർഷങ്ങളിലെല്ലാം മഹാഇടവക കമ്മററിക്കു ഒരു സഹായധനം കൊടുത്തുകൊണ്ടിരുന്നു. കമ്മററിയുടെ ൧൯൩൨ മുതൽ ൧൯൩൪ വരെയുള്ള പ്രധാന പ്രസിദ്ധീകരണങ്ങളിൽ ചിലതു താഴെ ചേർക്കുന്നു.

**തർജ്ജിമകൾ.**

- മലയാളവേദപുസ്തകനിഘണ്ടു ഭാഗങ്ങൾ ഒന്നും, രണ്ടും.
- പാഠകൌമുദി.
- ഉത്തമസ്നേഹിതൻ.
- ഞാൻ ഒരു ക്രിസ്ത്യാനിയായിത്തീർന്നതെന്തുകൊണ്ട്?
- പന്ത്രണ്ടു പ്രവാചകന്മാർ.
- എനിക്കു ക്രിസ്തുവിനോടുള്ള കടപ്പാട്.
- ആധുനികസണ്ടെസ്ക്കൂൾ.

**മൂലം.**

- അഭിഷിക്തനായ ദാസൻ.
- വിശു. യോഹന്നാൻെറ സുവിശേഷവ്യാഖ്യാനം.
- ആഗ്രേ.
- സാമുവൽ മോറീസ്.
- കഗാവാ.
- ജീവപ്രദീപം.
- നല്ല ശമര്യൻ.

ഇവകൂടാതെ 'മശിഹായുടെ മഹൽജീവിതം' വീണ്ടും അച്ചടിപ്പിക്കയും കഥാപുസ്തകങ്ങൾ, ലഘുലേഖകൾ മുതലായവ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. മദ്രാസിലെ ക്രൈസ്തവസാഹിത്യസംഘത്തോടു ചേർന്നു ഫലസ്ത്യൻനാടിൻെറ ഒരു പടം തയ്യാറാക്കിയിട്ടുണ്ട്.

നമ്മുടെ മഹാഇടവകയിംലെ പ്രവൎത്തകക്കു ൧൧ ൧/൨ ശതമാനം കമ്മീഷൻ കിട്ടത്തക്കവണ്ണവും ൧൨ മാസത്തവണകളായി അവരുടെ ശമ്പളത്തിൽനിന്നും വില

യടച്ചുതീൎത്തകവണ്ണവും ഒരു പ്രത്യേകപദ്ധതി ൧൯൩൨-ൽ കമ്മററി ഏൎപ്പെടുത്തി ഇതനുസരിച്ചു ഇരുനൂറിലധികം പ്രവൎത്തകൎക്കു പുസ്തകങ്ങൾ വാങ്ങുന്നതിനു സാധിച്ചു.

കമ്മററിയുണ്ടാക്കുന്നവകൂടാതെ ഓരോസഭസ്കൂം അതതിൻെറ അംഗങ്ങൾക്കുപയോഗിക്കത്തക്കവണ്ണം പല പുസ്തകങ്ങൾ ഉണ്ടായിരിക്കും. ഈ കൂട്ടത്തിൽ അമൂല്യമായതു സ്നാനത്തിനും, സ്ഥിരീകരണത്തിനും ഒരുക്കുന്നവരെ ഉദ്ദേശിച്ചു എഴുതപ്പെട്ടിരിക്കുന്ന പാഠക്കുറിപ്പുകളാണെന്നു തോന്നുന്നു. നമ്മുടെ സഭാംഗങ്ങളാൽ എഴുതപ്പെട്ടിട്ടുള്ള മാററുപുസ്തകങ്ങൾ "പരിശുദ്ധത്രിത്വത്തിൻെറ മൎമ്മം" "യിസ്രായേലിൻെറ പ്രത്യാശ" എന്നിവയും പ്രയോജനപ്രദമായ ചില ലേഖകളും ആണ്. ലേഖകൾ അക്രൈസ്തവരെ ഉദ്ദേശിച്ചു എഴുതപ്പെട്ടിട്ടുള്ളവയും അവയിൽ ആദ്യത്തേതുരണ്ടും 'ദൈവം ആരു' 'മതപരിവൎത്തനം' എന്നിവയും ആണ്. ഇംഗ്ലീഷിലെ പ്രധാന പ്രസിദ്ധീകരണം മിസ്സ് റിച്ചാർഡ്സിനാൽ തയ്യാറാക്കപ്പെട്ട 'കൊച്ചിതിരുവിതാംകൂറിലെ ആംഗ്ലേയസഭ' എന്ന പേരോടുകൂടി ഹണ്ടുസായ്പവർകൾ എഴുതിയ പുസ്തകത്തിൻെറ രണ്ടാംഭാഗമാണ്.

---

## അദ്ധ്യായം ൬

## ധനസ്ഥിതിയും വസ്തുക്കളും

### ൧. ധനസ്ഥിതി

യൂറോപ്യൻമിഷ്യനറിമാരുടെ ശമ്പളം, യൂറോപ്യൻചാപ്ലയിൻമാരെ സംബന്ധിച്ചുള്ള കണക്കു, ബെതേൽ, കരപ്പുറംമിഷ്യൻ മുതലായ സ്വതന്ത്രപ്രവൎത്തനങ്ങളുടെ കണക്ക് എന്നിങ്ങനെ മഹായിടവകയുടെ നേരിട്ടുള്ള ഭരണത്തിൽപെടാതെയുള്ളവ ഒഴിച്ചു മഹായിടവകയുടെ ൧൯൩൪-ലെ ധനസ്ഥിതിയുടെ വിഹഗവീക്ഷണം താഴെപ്പറയുന്ന കണക്കുകൾകൊണ്ടു കിട്ടുമെന്നു വിശ്വസിക്കുന്നു.

| വരവ് | 1934. |
|---|---|
| പലയിനങ്ങളിലായി മുൻമിച്ചം | 12413 ക. |
| സ്ഥലത്തെ പിരിവുകൾ | 79077 ക. |
| നിക്ഷേപങ്ങൾ, വസ്തുക്കൾ മുതലായവയിൽനിന്ന് | 22040 ക. |
| സ്കൂൾഫീസ് | 115214 ക. |
| ഗവൺമെൻറുസഹായധനം | 112079 ക. |
| വിദേശവരുമാനങ്ങൾ | 81279 ക. |
| ആകെ | 422103 ക. |

| ചെലവ് | 1934 |
|---|---|
| വിദ്യാഭ്യാസപ്രവൎത്തനങ്ങൾ. | 319384 ക. |
| സഭാപ്രവൎത്തനങ്ങൾ | 58966 ക. |
| സുവിശേഷപ്രവൎത്തനങ്ങൾ | 17854 ക. |
| സാമുദായികപ്രവൎത്തനങ്ങൾ | 6101 ക. |
| പലവക | 15031 ക. |
| പലഇനങ്ങളിൽ മിച്ചം | 4766 ക. |
| ആകെ | 422102 ക. |

മേൽകാണിച്ചിരിക്കുന്ന കണക്കുകളിൽനിന്നും (൧) തന്നാണ്ടത്തെ കണക്കിൻ പ്രകാരം 7647 ക. കുറവുണ്ടെന്നും (൨) ആളാംപ്രതി ഒരുരൂപാവീതം ഇപ്പോഴും നമുക്കു വിദേശത്തുനിന്നു ലഭിക്കുന്നുണ്ടെന്നും (൩) വിദ്യാഭ്യാസച്ചെലവു മിക്കവാറും വിദ്യാൎത്ഥികളും, ഗവൺമെൻറും സഭയും ഒരുപോലെ വഹിക്കേണ്ടതായിരിക്കുന്നു എന്നും കാണാവുന്നതാണ്.

ഇങ്ങനെയുള്ള ഒരു റിപ്പോൎട്ടിൽ സഭയുടെ സന്ധിപ്പിനുള്ള പ്രധാനമാൎഗ്ഗമായ സഭാവരുമാനത്തിൻെറ ഇനംതിരിച്ചുള്ള വിവരംകൂടി ചേൎക്കുക പതിവുണ്ട്. റിപ്പോൎട്ടുവൎഷങ്ങളിലെ സഭാവരുമാനം താഴെകാണിച്ചിരിക്കുന്നപ്രകാരമാണ്.

## സഭാവരുമാനം

| | 1932 | 1933 | 1934 |
|---|---|---|---|
| എ. മാസപ്പിരിവ് | 9507 | 10263 | 10410 |
| ഞായറാഴ്ചപ്പിരിവ് ...... | 3362 | 3541 | 3629 |
| തിരുവത്താഴധൎമ്മശേഖരം | 1806 | 2305 | 2385 |
| പിടിയരി. നെല്ല്, മുതലായവ | 4104 | 3063 | 3233 |
| ആദ്യഫലപ്പെരുനാൾ | 4050 | 3664 | 3963 |
| ദാനങ്ങൾ | 1607 | 1562 | 1356 |
| ജനനസ്തോത്രവഴിപാട് | 798 | 787 | 1019 |
| മററുസ്തോത്രവഴിപാടുകൾ | 1809 | 1643 | 1513 |
| സാധുനിധി | 42 | 45 | 44 |
| മററിനങ്ങൾ | 375 | 644 | 2474 |
| ആകെ | 27460 | 27517 | 30026 |

| | | | | |
|---|---|---|---|---|
| ബി. | അറ്റർമിഷ്യൻ | 4280 | 3800 | 4609 |
| | വിദേശമിഷ്യൻ | 1840 | 1304 | 1836 |
| | വേദപുസ്തകസമൂഹം | 1926 | 1576 | 1729 |
| | ബെഥേൽ | 2023 | 1850 | 2303 |
| | സ്ലീച്ചിലി സ്മാരകഫണ്ട് | 73 | ... | ... |
| | പ്രോവിഡൻറ്ഫണ്ട് | 68 | 38 | 29 |
| | യൂദമിഷ്യൻ | 425 | 352 | 368 |
| | വിദ്യാഭ്യാസഫണ്ട് | 59 | 19 | 31 |
| | എസ്സ്. പി. സി. കെ. | 68 | 78 | 48 |
| | എൻ. എം. എസ്സ്. | 89 | 61 | 38 |
| | ആർ. റ്റി. എസ്സ്. | 1 | ... | ... |
| | കരപ്പുറം മിഷ്യൻ | 2267 | 1645 | 2835 |
| | ബൈബിൾ ബുക്കുനിധി | 77 | 84 | 95 |
| | മാതൃസംഘം | 146 | 114 | 110 |
| | സണ്ടെസ്കൂൾ | 123 | 2[illegible]3 | 389 |
| | ബിഷോപ്പിനെ സന്ധിക്കുന്നതിനുള്ള ഫണ്ട് | ... | 1384 | 1408 |
| | ആകെ | 134065 | 13598 | 15828 |

| | | | | |
|---|---|---|---|---|
| സി. | കെട്ടിടങ്ങൾക്കു പ്രത്യേകശേഖരം | 59 | 87 | 2054 |
| ഡി. | പലവക | 1293 | 3144 | 1767 |
| ഇ. | പള്ളിഫീസ് | 7692 | 7488 | 7483 |
| | എ, ബി, സി, ഡി, ഇ ഉൾപ്പടെ ആകെ | 4[illegible]969 | 51834 | 57158 |

എഫ്. വസ്തുക്കളിൽനിന്നുള്ള വരുമാനം.

| | 1932 | 1933 | 1934 |
|---|---|---|---|
| ഇടവകകൾ | 12003 | 10671 | 10635 |
| കൌൺസിലുകൾ | ...... | ...... | ...... |
| എ. ബി. സി. ഡി. ഇ. എഫ്. ഉൾപ്പടെ ആകെ | 61972 | 62505 | 67793 |

സഭകളുടെ സാമ്പത്തികനില അഭിവൃദ്ധിപ്പെട്ടുവരുന്നെന്നു മേൽ കാണിച്ചിരിക്കുന്ന താരതമ്യേനയുള്ള കണക്കുകൾകൊണ്ടു മനസ്സിലാക്കാം. മിക്കവാറും എല്ലായിനങ്ങളിലുമുള്ള വരുമാനം മുൻവർഷത്തേതിനെക്കാൾ അധികപ്പെടുന്നു. സ്വദേശവേലകൾക്കും മററുപൊതുജനോപകാരപ്രദമായ കാര്യങ്ങൾക്കുമുള്ള ദാനം വർദ്ധിച്ചുവരുന്നതു പ്രത്യേകിച്ചു സ്തോത്രത്തിനു കാരണമാണ്. എന്നിരുന്നാലും അടുത്ത ഖണ്ഡികയിൽ കാണിച്ചിരിക്കുന്നപ്രകാരം ഏഴുവർഷം മുമ്പുണ്ടായിരുന്ന നില അപേക്ഷിച്ചു നാം ഇപ്പോൾ വളരെ പിന്നിലാണ്.

൧൯൨൭-ലെയും ൧൯൩൪-ലെയും വരുമാനം താരതമ്യപ്പെടുത്തുമ്പോൾ, സ

ശ്വലോകവ്യാപകമായിരുന്ന സാമ്പത്തികാധഃപതനം നമ്മുടെ മഹായിടവകയുടെ ധനസ്ഥിതിയെ എത്രമാത്രം ബാധിച്ചിട്ടുണ്ടെന്നു മനസ്സിലാക്കാൻ സാധിക്കുന്നതാണ്.

| | 1928 | 1934 |
|---|---|---|
| സി. എം. എസ്സ്. ഗ്രാൻറ് | 63 94 | 53950 |
| വിദേശസഹായ ദാനം | 13707 | 8655 |
| വസ്തുക്കളിൽനിന്നല്ലാതെ സഭകളിൽ നിന്നുള്ള വരവ് | 75820 | 57185 |
| വസ്തുക്കളിൽനിന്നുള്ള വരവു | 17550 | 10635 |
| ആകെ | 170171 | 130398 |

ഇങ്ങനെ കഴിഞ്ഞ ൬ വർഷങ്ങൾക്കുള്ളിൽ വിദേശവരുമാനത്തിൽ ഫരഫൻ൬ ക. യും സഭാവരുമാനത്തിൽ ൨൫൫൭ ക. യുമുൾപ്പെടെ ആകെ ൩൯൭൭൬ ക. യുടെ കുറവുണ്ടായിട്ടുണ്ട്.

നേരെമറിച്ചു ഗ്രാൻറ് വർദ്ധിപ്പിച്ചതുമൂലം ഗ്രാമീണസ്ക്കൂളുകൾക്കു ഗവമെൻറ് ഗ്രാൻറായി കിട്ടിയതുക അധികപ്പെട്ടിട്ടുണ്ട്. ഈ ഇനത്തിൽ ഫൻവവ്യ-ലെ ൬൭൦൭൩ ക. യെ അപേക്ഷിച്ചു റിപ്പോർട്ടുവർഷങ്ങളിലെ ശരാശരി വരവ് ൭൫൩൩൭ ക. ആയിരുന്നു. ഇങ്ങനെ വ്യവ൬ര ക. അധികം വരവുണ്ടായിട്ടുണ്ട്. ഈ തുക നമുക്കു നേരിട്ടിരിക്കുന്ന കുറവു പരിഹരിക്കുന്നതിനു മതിയാകുന്നില്ല. കൂടാതെ പുതിയവിദ്യാഭ്യാസപരിഷ്കാരമനുസരിച്ചു നമ്മുടെ ഗ്രാൻറിനത്തിൽ ഒരു ഭാഗം നഷ്ടപ്പെട്ടേക്കുമെന്നു ഭയപ്പെടാനും കാരണമുണ്ട്.

ആ പ്രയാസത്തെ അഭിമുഖീകരിക്കുന്നതിനു ധനകാര്യബോർഡുകാർ പലമാർഗ്ഗങ്ങളും ആരായുന്നുണ്ട്. സ്ഥാപനങ്ങൾക്കുള്ള ഗ്രാൻറ് ഫൻവവ്യ-ൽ വൻ൩ഫ൬ ക. യായിരുന്നതു് ഫൻ൩ര-ൽ വരഫഫവ ക. യായി കുറച്ചു. ചെലവുചുരുക്കുന്നതിനു സകല ശ്രമങ്ങളും ചെയ്തുവരുന്നു. ഡിസ്ട്രിക്ട് പ്രവർത്തകരുടെ ശമ്പളം ഫൻവവ്യ-ൽ ഫരഫ൩ഫ൫ ക. യും ഫൻവൻ-ൽ ഫര൭ര൭ ക. യും ആയിരുന്നതു് ഫൻ൩ര-ൽ ഫരഫവ്വൻഫ ക. യാക്കി. ഫൻ൩വ-ലും ഫൻ൩൩-ലും ശമ്പളക്കൂടുതൽ നിർത്തി. ഫൻ൩൩-ൽ കയ്യൂൻ പൈസവീതം, കുറഞ്ഞ ശമ്പളക്കാർക്കൊഴിച്ചു മററെല്ലാവർക്കും കുറവുവരുത്തി. എന്നാൽ ഇവകൊണ്ടൊന്നും കുറവുപരിഹരിക്കുന്നതിനു കഴിഞ്ഞില്ല. ഭാരത്തിൽ വലിയപങ്കും ഉച്ചശമ്പളക്കാരായ സഭാപ്രവർത്തകരുടെമേൽ പതിച്ചു; എന്തെന്നാൽ അവരുടെ ശമ്പളത്തിനുള്ള മാർഗ്ഗമായ സഭാവരുമാനം വർദ്ധിച്ചു കുടിശ്ശികയിലാകുകയും അതു മിക്കവാറും റിപ്പോർട്ടുകാലത്തിൽ കിട്ടാതെവരുകയുംചെയ്തു. സഭാപ്രവർത്തകർക്കു ചെല്ലേണ്ടതായ തുക ഫൻ൩ര അവസാനത്തിൽ വളരെ ഭീമമായിത്തീർന്നു. മഹായിടവകയിലെ ചില മിഡിൽസ്ക്കൂൾ അദ്ധ്യാപകർക്കും ഈ കഠിനമായ അനുഭവം ഉണ്ടായി. എങ്കിലും ഉച്ചശമ്പളക്കാരായ സഭാപ്രവർത്തകരുടെമേൽ വലിയ ഭാരം ചുമത്തിയതു ആക്ഷേപാർഹമാണ്. നാളികേരോൽപ്പന്നങ്ങളിൽനിന്നുള്ള വരുമാനത്തെ പ്രധാനമായി ആശ്രയിച്ചുപോന്ന മാവേലിക്കര കൌൺസിലുകാരാണ് അധികം പ്രയാസം അനുഭവിച്ചതു്.

നമ്മുടെ പ്രയാസങ്ങളുടെ കാരണം തീർച്ചയായും സാമ്പത്തികാധഃപതനമാണെങ്കിലും അതു നമ്മുടെ സഭാവരുമാനത്തിൻെറ ഭീമമായ കുറവിനു മതിയായ സമാധാനമാകുന്നില്ല. ദൈവികവേലെക്കു കൊടുക്കുന്നതിനുള്ള ചുമതല നമ്മുടെ സഭക്കാർ വേണ്ടവണ്ണം മനസ്സിലാക്കിയിരുന്നെങ്കിൽ എല്ലാ സാമ്പത്തിക വൈഷമ്യ

ങ്ങൾക്കും നിവാരണം ഉണ്ടാകുമായിരുന്നു. സഭാസന്ധിപ്പിനു യാതൊന്നും കൊടുക്കാത്ത ഒരു നല്ല പങ്കു ആളുകൾ നമ്മുടെ സഭയിലുണ്ട്. പള്ളിവസ്തുക്കൾക്കു വച്ചിരിക്കുന്ന പാട്ടം വളരെ കുറവാണ്. മാസപ്പിരിവിൻെറ തുക അതിലും കുറവാണ്. എന്നിട്ടും ൧൯൩൪ ഡിസംബർ ൩൧-ാംനു മാസപ്പിരിവിനത്തിൽ ൪൨൪൦൭ കയും പാട്ടയിനത്തിൽ ൧൯൨൧൩ കയും കുടിശ്ശികയുണ്ടായിട്ടുണ്ട്. മാസപ്പിരിവും പാട്ടവും എല്ലാവരും കൊടുത്തുതീർത്തിരുന്നെങ്കിൽ പ്രവർത്തകരുടെ ശമ്പളം കൊടുത്തുകഴിഞ്ഞു ൭൫൦൦ ക. മിച്ചം വരുമായിരുന്നു. ദൈവികവേലയ്ക്കു കൊടുക്കുന്നതു് ഒരു ചുമതലയും പദവിയുമാണെന്നും പിരിവുകളും പാട്ടവും കൊടുക്കാതിരിക്കുന്നതു ദൈവത്തിനു ചെല്ലേണ്ടതു് അപഹരിക്കയാണെന്നും നമ്മുടെ സഭാംഗങ്ങൾ മനസ്സിലാക്കാത്ത കാലത്തോളം കാര്യങ്ങൾ അഭിവൃദ്ധിപ്പെടുകയില്ല.

സ്വയം സന്ധാരണത്തിലേക്കു വരാതെ സ്ഥലത്തെ വേലയുടെ നിർവ്വഹണത്തിനു സഭയുടെ പൊതുമുതലിൽനിന്നു ഇപ്പോഴും പണം പററിക്കൊണ്ടിരിക്കുന്ന പഴയ വലിയ ഇടവകകളിലേക്കു ധനകാര്യബോർഡു് അതിൻെറ ശ്രദ്ധതിരിച്ചു. ഒരു ക്ലിപ്തകാലത്തിനകം സ്ഥലത്തെ ചെലവുകൾ സ്വയംവഹിക്കുന്നതിനു സാധിക്കത്തക്ക ഒരു പദ്ധതിയുണ്ടാക്കിട്ടുണ്ട്. അങ്ങനെയുള്ള സഭകളുടെ ലിസ്ററു താഴെ കൊടുത്തിരിക്കുന്നു.

| സഭ. | ഇനിയും വേണ്ടതുക. ക. | സഭ. | ഇനിയും വേണ്ടതുക. ക. |
|---|---|---|---|
| എലന്തൂർ | 24 | കൊച്ചി | 152 |
| കുമ്പളാംപൊയ്ക | 157 | ഓമല്ലൂർ | 22 |
| പുതുവൽ | 104 | കറിക്കാട്ടൂർ | 34 |
| നെടുങ്ങാടപ്പള്ളി | 96 | കോട്ടകുളഞ്ഞി | 372 |
| കൊല്ലടവ് | 221 | ചെങ്ങന്നൂർ | 58 |
| കററാണം | 30 | തക്കനാൽ | 69 |
| മുണ്ടിയപ്പള്ളി | 78 | കവിയൂർ | 56 |

പൂവത്തൂർ 50 ക.

## ൨. വസ്തുക്കൾ

മഹായിടവകയുടെപേക്കു് വാങ്ങീട്ടുള്ള എല്ലാ വസ്തുക്കളും മഹായിടവക ട്രസ്റ്റ് അസോസിയേഷ്യൻകാരുടെ അധീനതയിൽ വിട്ടുകൊടുത്തിയിരിക്കയാണ്. ഇപ്പോഴും ചർച്ചുമിഷ്യനറിസമൂഹത്തിൻെറ പേരിൽ കിടക്കുന്ന ഒട്ടുവളരെ വസ്തുക്കൾ ഉണ്ട്. ട്രസ്റ്റ് അസോസിയേഷ്യനിലേക്കു് ഇവ വിട്ടുകൊടുക്കുന്നതിനു ബാധകമായിരുന്നതു ഇവയ്ക്കു ശരിയായ ഒരു പട്ടികയില്ലായിരുന്നു എന്നുള്ളതാണ്. എങ്കിലും സ്ഥലത്തെ സി. എം. എസ്. അധികാരികളുമായി വ്യവസ്ഥചെയ്ത ഡയോസിസൻ ട്രസ്റ്റ് അസോസിയേഷൻെറ മാനേജിംഗ് കമ്മിററി, ഈ വസ്തുക്കളെയും ട്രസ്റ്റ് അസോസിയേഷൻ വ്യവസ്ഥകളനുസരിച്ചു പരിപാലിച്ചുവരുകയാണ്. ൧൯൨൮-ൽ ഒരു വസ്തു രജിസ്റ്റർ എഴുതിയുണ്ടാക്കിയതിനു മിസ്റ്റർ എം. ററി. തോമസ് ബി. എ., എൽ. ററി. യോടും തൻെറ ചുരുക്കെഴുത്തുബുക്കിൽനിന്നു് ഈ രജിസ്റ്ററിൻെറ ഒരു പകപ്പു നമ്മുടെ ഉപയോഗക്കുണ്ടാക്കിവരുന്ന സി. എം. എസ്. ധനകാര്യോപദേഷ്ടാവ് മിസ്റ്റർ എൽ. എച്ച്. ഹാർഡ്മാനോടും മഹായിടവക വളരെ നന്ദി പ്രദർശിപ്പിച്ചുകൊള്ളുന്നു.

Printed at the C. M. S. Press, Kottayam—1935